# അൽമായവേദി

അഖില മലങ്കര ഓർത്തഡോക്സ് അൽമായവേദിയുടെ മുഖപത്രം

പുസ്തകം 1 | ലക്കം 2 | ഫെബ്രുവരി 1–28 | പേജ് 8


## പരിശുദ്ധനായ വട്ടശ്ശേരിൽ തിരുമേനിയുടെ ശ്രേഷ്ഠമായ ആത്മീയ പാരമ്പര്യം

**ഫാ. ഡോ. ഒ. തോമസ് (സഭാ വൈദിക ട്രസ്റ്റി)**

ഓർത്തഡോക്സ് ആദ്ധ്യാത്മികതയുടെ കേന്ദ്രബിന്ദുവായ സഹനത്തിലൂടെയുള്ള ദൈവാശ്രയത്തെ വട്ടശ്ശേരിൽ തിരുമേനിയോളം സ്വായത്തമാക്കിയിട്ടുള്ള ആരെങ്കിലും ഉണ്ടോ എന്ന് സംശയമാണ്. ദാരിദ്ര്യം മുതലായ ശാരീരികാസ്വാസ്ഥ്യങ്ങൾ സഹിച്ചിട്ടുള്ള മറ്റു പല പിതാക്കന്മാരും ഉണ്ടെങ്കിലും ആ വക പീഢകളോടൊപ്പം മാനസികവ്യഥകളും അനുഭവിക്കയും എല്ലാ വേദനകളും തന്റെ വിശ്വാസത്തെ കൂടുതൽ ഉറപ്പിക്കുക മാത്രം ചെയ്തിട്ടുള്ള ഉദാഹരണങ്ങൾ ഏറെയുണ്ടെന്ന് തോന്നുന്നില്ല. ഇന്നത്തെ വ്യവസ്ഥിതിക്ക് തികച്ചും അപരിചിതമായ ഒന്നാണ് ഈ മൂല്യങ്ങൾ. പ്രാർത്ഥന, നോമ്പ്, ഉപവാസങ്ങൾ പ്രദർശിപ്പിക്കുവാൻ ഉള്ളതല്ല, ആത്മശുദ്ധീകരണത്തിനുള്ളതാണെന്ന തത്വം തിരുമേനി അക്ഷരാർത്ഥത്തിൽ പ്രാവർത്തികമാക്കിയിരുന്നു.

ഇന്ന് ജീവിതത്തിന്റെ സമസ്ത മേഖലകളേയും ആഗോളവൽക്കരണവും, അതുവഴി പാശ്ചാത്യ സംസ്കാരവും സ്വാധീനിച്ചു കഴിഞ്ഞു. ആത്മീയതയും അതിലുൾപ്പെടുന്നു. ആഗോളവത്കരണത്തിൽ എല്ലാം വിൽപനച്ചരക്കുകളാണ്. ഉൽപന്നങ്ങൾക്ക് പരസ്യം നൽകി വിറ്റഴിക്കുവാനുള്ള തന്ത്രങ്ങൾ ആത്മീയ മേഖലയിലും സജീവമായി കഴിഞ്ഞു. പരസ്യങ്ങളുടെ വർണ്ണപ്പകിട്ടിൽ പാവം ഉപഭോക്താവ് വീഴുന്നതുപോലെ വിശ്വാസികൾ കണ്ണഞ്ചിപ്പിക്കുന്ന വെളിച്ചത്തിലും, കാതടപ്പിക്കുന്ന ശബ്ദത്തിലും മയങ്ങി വീഴുകയാണ്. ഒരു കാലത്ത് ക്രൈസ്തവ ശക്തികേന്ദ്രങ്ങളായ യൂറോപ്പും, അമേരിക്കയും ക്രൈസ്തവ മൂല്യങ്ങളിൽ എത്രമാത്രം ഉറച്ചു നിൽക്കുന്നു എന്ന് പരിശോധിക്കുന്നതു കൊള്ളാം. സോദോമ്യപാപമായി വേദപുസ്തകം തള്ളിക്കളഞ്ഞ സ്വവർഗ്ഗവിവാഹം ഇംഗ്ലണ്ടിൽ നിയമവിധേയമായിക്കഴിഞ്ഞു. യൂറോപ്പിലും, അമേരിക്കയിലും മറ്റും ഉണ്ടായിട്ടുള്ള കുടുംബ തകർച്ചയും ധാർമ്മിക മൂല്യച്യുതിയും ഭാരതത്തിൽ ഉണ്ടായിട്ടില്ല. അവിടുത്തെ ഭയങ്കരമായ ധാർമ്മികാധപതനത്തേക്കുറിച്ച് സുവിശേഷകർക്ക് യാതൊരുവിധമായ ആശങ്കകളുമില്ല. ഭാരതം പോലെയുള്ള അവികസിത രാജ്യങ്ങളിലെ പട്ടിണിയും പ്രയാസങ്ങളും മുതലെടുത്ത് ഇവിടെയുള്ള ആത്മാക്കളെ രക്ഷിക്കാൻ അവിടെ നിന്ന് ആത്മീയക്കാരുടെ തള്ളിക്കയറ്റമാണ്. സിനിമാ താരങ്ങളെയും രാഷ്ട്രീയ നേതാക്കന്മാരെയും കടത്തിവെട്ടുന്ന കൂറ്റൻ കട്ടൗട്ടുകൾ പ്രദർശിപ്പിച്ച് പാവപ്പെട്ട ജനങ്ങൾക്ക് ആവശ്യമുള്ളതെല്ലാം തത്സമയം സംഘടിപ്പിച്ച് നൽകുന്ന സ്വർണ്ണമഴപോലെ അനുഗ്രഹമാരി പെയ്യുന്ന മഹാസമ്മേളനങ്ങൾ പാവപ്പെട്ട വിശ്വാസികളെ വഴി തെറ്റിക്കുന്നതാണ്. മനുഷ്യന്റെ അഹന്തയും, സ്വാർത്ഥതയും ദ്രവ്യാഗ്രഹവും ക്രമംതെറ്റിയ ജീവിതവും സൃഷ്ടിക്കുന്ന പ്രശ്നങ്ങളാണ് ഒട്ടുമിക്കതും. അവയിൽനിന്നുള്ള വിടുതൽ ആഗ്രഹിക്കാതെ, ആഗ്രഹങ്ങളെല്ലാം ഉടനടി സാധിച്ചു തരാമെന്ന പ്രലോഭനം ഏദൻതോട്ടത്തിലെ ആദ്യമനുഷ്യനെ വഴിതെറ്റിച്ച പിശാചിന്റെ പ്രലോഭനങ്ങളോടു സമാനമാണെന്ന് ചിന്തിക്കുന്നതിൽ തെറ്റില്ല തന്നെ. ദൈവം വാഗ്ദത്തം ചെയ്തതിനപ്പുറമുള്ള സന്തോഷവും ഐശ്വര്യവുമാണ് പിശാച് വച്ചുനീട്ടിയത്. കൂട്ടായ്മകളിൽ സംബന്ധിക്കുന്നവർക്ക് മാത്രം ശാപമുക്തിയും മറ്റെല്ലാവർക്കും ശാപവും വിധിക്കുവാൻ ദൈവാത്മാവുള്ളിടത്ത് സാധിക്കുമോ? അതിശയങ്ങളുടെ പരസ്യം നൽകി ആളെ കൂട്ടുന്നത് ദൈവത്തിന് ഇഷ്ടമാവുമോ? കർത്താവ് അതിശയങ്ങൾ പ്രവർത്തിച്ചത് ആരേയും തന്നിലേയ്ക്ക് ആകർഷിക്കുന്നതിനു വേണ്ടിയല്ല. മനുഷ്യവർഗ്ഗത്തോടുള്ള തന്റെ ആഴമേറിയ സ്നേഹത്തിന്റെയും. അനുകമ്പയുടെ പ്രതിഫലനങ്ങളായിരുന്നു തന്റെ അതിശയങ്ങൾ. സ്വന്തകുടുംബത്തിൽ ഭിന്നതയുണ്ടാക്കി, സഹോദരങ്ങളെയോ, മാതാപിതാക്കളെയോ, വേദനിക്കുന്ന അയൽക്കാരനേയോ ഒരു വാക്കുകൊണ്ടുപോലും സാന്ത്വനിപ്പിക്കാനാവാത്തവർ, തങ്ങളുടെ സ്വകാര്യദുഃഖങ്ങൾക്കു മാത്രം ആശ്വാസം കണ്ടെത്തുവാൻ ഓടിക്കൂടുന്നത് ഈ സമൂഹത്തിന്റെ ആത്മീയ വളർച്ചയെ



പരിശുദ്ധനായ വട്ടശ്ശേരിൽ തിരുമേനി

(ശേഷം 7-ാം പേജിൽ)

## അനുരഞ്ജകനായ മഹാചാര്യൻ

**ക്യാപ്റ്റൻ കോശി മത്തായി**

ഇക്കഴിഞ്ഞ ജനുവരി 26 ന് ദൃശ്യസഭയിൽനിന്നും വിടവാങ്ങി, ദൈവസന്നിധിയിലെ അദൃശ്യസഭയിലേക്ക് നീങ്ങിയ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനിക്ക് അൽമായ വേദിയുടെ ആദരാഞ്ജലികൾ. 1991 മുതൽ 2005 വരെയുള്ള കാലഘട്ടത്തിൽ സഭയെ നയിക്കുവാൻ സഭാനാഥനാൽ തിരഞ്ഞെടുക്കപ്പെട്ട പിതാവ് ചരിത്രത്തിന്റെ ഭാഗമായി തീർന്നു.



അനേകം അനുസ്മരണ പ്രസംഗങ്ങളിലും ലേഖനങ്ങളിലുമാവർത്തിക്കപ്പെട്ട ക്ലിഷേകൾ ഈ കുറിപ്പിൽ ഉപയോഗിക്കുന്നില്ല. അവിടെയെല്ലാം വേണ്ടവിധം അനുസ്മരിക്കാതെപോയ പരിശുദ്ധ പിതാവിന്റെ വ്യക്തിത്വത്തിന്റെ ഒരു ഭാഗം മാത്രം സ്മരണവിധേയമാക്കുന്നു. അനുരഞ്ജനത്തിന്റെ ആൾരൂപമായിരുന്നു മാത്യൂസ് ദ്വിതീയൻ ബാവാ. ഏതു കാര്യത്തെയും ആ രീതിയിൽ സമീപിക്കുകയായിരുന്നു പിതാവിന്റെ പ്രവർത്തനശൈലി. സമാധാനത്തിനും സ്നേഹത്തിനും വേണ്ടി വിട്ടുകൊടുക്കുക എന്നത് മടയത്തരമായും വെട്ടിപ്പിടിക്കുക എന്നത് സാമർത്ഥ്യമായും വിലയിരുത്തപ്പെടുന്ന ഒരു കാലഘട്ടത്തിൽ സഭയെ നയിക്കേണ്ടി വന്നത്. പ. പിതാവിന്റെ ദുര്യോഗം. അദ്ദേഹം വിശ്വസിച്ചവർ കയ്യൊഴിയുകയും എതിർപക്ഷം കൊലവിളിയോടെ ആഞ്ഞടിക്കുകയും ചെയ്ത വരിക്കോലിയിലെ ഉപരോധത്തിനോ പല നിക്ഷിപ്ത താല്പര്യക്കാരും ചേർന്ന് വൻപരാജയമാക്കിയ മണർകാടു മാർച്ചിനോ പോലും തിരുമേനിയിലെ അനുരഞ്ജകനെ തമസ്കരിക്കുവാൻ സാധിച്ചില്ല. ക്രിമിനൽ സംഘങ്ങളോട് അനുരഞ്ജനത്തിന്റെ ഭാഷ പ്രയോജനരഹിതമെന്ന് തിരുമേനി ഒരിക്കലും വിശ്വസിച്ചിരുന്നില്ല.

കേരളം മുഴുവൻ വർഗ്ഗീയ കലാപത്തിന്റെ വക്കിലെത്തിനിന്ന നിലക്കൽ പ്രതിസന്ധി അനുരഞ്ജനത്തിന്റെ പാതയിലൂടെ ഇലക്കും മുള്ളിനും കേടില്ലാതെ പരിഹരിച്ച നയജ്ഞത സ്മരിക്കുന്നവർ ഇന്ന് വളരെ കുറവാണ്. സഭയുടെ യോജിപ്പിനുവേണ്ടി തനിക്ക് നിയമപരമായി ലഭിച്ച സ്ഥാനത്തുനിന്നു ഫലത്തിൽ ഇറങ്ങിനിന്ന് സഭയുടെ വിധിക്കായി നമ്രശിരസ്കനായി 2002 ലെ പരുമല അസ്സോസിയേഷനു മുൻപിൽ നിന്ന അനുരഞ്ജകനെ ആരും കണ്ടില്ല. ഈ രണ്ടു സംഭവങ്ങൾ മാത്രം മതി തിരുമനസ്സിലെ സ്മരണ അനശ്വരമാക്കുവാൻ.

നിർണ്ണായകഘട്ടങ്ങളിൽ തീരുമാനമെടുക്കുവാനും അടുത്തവരെന്നു നടിക്കുന്നവർ കാലുവാരിയാലും അതിലുറച്ചു നിൽക്കുവാനുമുള്ള കഴിവും തൃക്കുന്നത്തു സെമിനാരി പ്രശ്നത്തിൽ ലോകം കണ്ടറിഞ്ഞതാണ്. അടുത്തുകൂടിനിന്ന് കാര്യം സാധിക്കയും നിർണ്ണായകഘട്ടങ്ങളിൽ കയ്യൊഴിയുകയും ചെയ്തവരെപ്പറ്റി അന്ത്യകല്പനയിൽ ഒരു നേരിയ പരാമർശം മാത്രം നടത്തിയ പിതാവ് ഉത്തമക്രിസ്തീയ മൂല്യങ്ങൾ ഉയർത്തിപ്പിടിക്കയായിരുന്നു.

### കാലം ചെയ്ത ശേഷവും കച്ചവട ശ്രമം

കോട്ടയം: മാത്യൂസ് ദ്വിതീയൻ ബാവ കാലം ചെയ്ത ശേഷവും അദ്ദേഹത്തെ വില്പനച്ചരക്കാക്കാൻ ശ്രമം നടന്നു. കാലം ചെയ്ത രാത്രി രണ്ടുമണിയോടെ സെമിനാരി ചാപ്പലിൽ പ്രാർത്ഥന നടക്കുന്ന സമയത്ത് അദ്ദേഹത്തിന്റെ പേഴ്സണൽ സ്റ്റാഫിൽപെട്ട ഒരാൾ ചാപ്പലിലെത്തി പ. ബാവായെ ധരിപ്പിച്ചിരുന്ന ശീലമുടി ഊരിയെടുക്കാൻ ശ്രമം നടത്തി. ചാപ്പലിലുണ്ടായിരുന്ന സെമിനാരി വിദ്യാർത്ഥികൾ ഇതു തടഞ്ഞതിനെ തുടർന്ന് വാഗ്വാദം നടന്നു. തുടർന്നു സെമിനാരി മാനേജർ ഫാ. കെ. വി. ജോസഫ് ചാപ്പലിലെത്തുകയും ടി.യാനെ പുറത്താക്കുകയും ചെയ്തു. മേല്പടി പേഴ്സണൽ സ്റ്റാഫ് ബാവാ തിരുമേനിയുടെ കബറടക്ക ശുശ്രൂഷയുടെ ചിത്രീകരണാവകാശവും വിറ്റു കാശാക്കിയതായി റിപ്പോർട്ടുണ്ട്.

## വട്ടശ്ശേരിൽ തിരുമേനിയുടെ ബഹുമുഖ വ്യക്തിത്വം

**ജയിംസ് പാമ്പാടി**

പരിശുദ്ധനായ വട്ടശ്ശേരിൽ തിരുമേനിയെ അനുസ്മരിക്കുമ്പോഴെല്ലാം തിരുമേനി സഭയുടെ സ്വയംശീർഷകത്വം, ആഭ്യന്തര ഭരണസ്വാതന്ത്ര്യം, കാതോലിക്കേറ്റ് എന്നിവക്കു വേണ്ടി ചെയ്ത ഐതിഹാസികമായ പ്രവർത്തനങ്ങളും അനുഭവിച്ച കഷ്ടതകളും നടത്തിയ ത്യാഗങ്ങളും എടുത്ത് പറയപ്പെടാറുണ്ട്. എത്ര പറഞ്ഞാലും കേട്ടാലും അധികമാകാത്തവയാണ് അക്കാര്യങ്ങൾ എന്ന് സമ്മതിക്കുമ്പോൾ തന്നെ തിരുമേനിയുടെ വ്യക്തിത്വത്തിന്റെയും കർമ്മമേഖലയുടെയും ഒരു ഭാഗം മാത്രമായിരുന്നു അതെന്ന കാര്യം വിസ്മരിക്കപ്പെട്ടുകൂടാ. പ. വട്ടശ്ശേരിൽ തിരുമേനി അതിനുമപ്പുറം മറ്റ് അനേക മേഖലകളിൽ സഭക്കും സമൂഹത്തിനും ഈടുറ്റ സംഭാവനകൾ നൽകിയിട്ടുണ്ട്. നിർഭാഗ്യവ ശാൽ, ഒരുപക്ഷെ കൂടുതൽ ശ്രദ്ധയർഹിക്കുന്ന ആ സംഭാവനകൾ ഇന്ന് വേണ്ടവിധം സ്മരിക്കപ്പെടുന്നില്ല.

**പ്രാർത്ഥനാജീവിതം**: സർവ്വചരാചരങ്ങളും സുഷുപ്തിയിലാണ്ടിരിക്കുന്ന രാത്രിയുടെ ഏകാന്തയാമങ്ങളിൽ ഏകനായി സ്വർഗ്ഗത്തിലേക്ക് നോക്കി കണ്ണീരൊഴുക്കി പ്രാർത്ഥിക്കുന്ന വട്ടശ്ശേരിൽ തിരുമേനിയെ കണ്ടിട്ടുള്ളവർ വളരെയില്ല. മണലിൽ യാക്കോബ് അച്ചൻ, മട്ടക്കൽ അച്ചൻ തുടങ്ങിയ വളരെ അടുത്ത സഹപ്രവർത്തകർക്കു പുറമെ ഇതിലേക്ക് സാക്ഷ്യം നൽകുന്നത് കമാലുദ്ദീൻ എന്ന വാടകക്കൊലയാളിയാണ്. ആനപ്പാപ്പി എന്നറിയപ്പെടുന്ന വർക്കിയാശാനെ വകവരുത്തുവാൻ എതിർവിഭാഗം വാടകക്കെടുത്ത കൊലയാളിയായിരുന്നു കമാലുദീൻ. വട്ടശ്ശേരിൽ തിരുമേനിയെ വധിക്കുവാൻ ഒന്നിലേറെ തവണ ശ്രമിച്ചപ്പോൾ രാവിന്റെ നിശബ്ദതയിൽ സെമിനാരി ചാപ്പലിലും സ്വന്തം മുറിയിലും പ്രാർത്ഥനാനിരതനായ തിരുമേനിയെ കണ്ട കമാലുദ്ദീൻ ആ ശ്രമം ഉപേക്ഷിച്ചതായി പലരോടും സാക്ഷ്യം പറഞ്ഞിട്ടുണ്ട്. ഒരു ക്രിമിനലിന്റെ സാക്ഷ്യമായതിനാൽ അത് മുഖവിലക്കെടുക്കേണ്ട എന്നു പറയുന്നവർ, വിശ്വസനീയമായ മറ്റ് സാക്ഷികളുടേതുമായി യോജിക്കുന്നതിനാൽ എന്തുകൊണ്ട് കമാലുദീന്റെ സാക്ഷ്യത്തെ തള്ളിപ്പറയണം എന്ന ചോദ്യത്തിന് മറുപടി നല്കുന്നില്ല.

**പണ്ഡിതനായ മൽപ്പാൻ**

മലങ്കരസഭയുടെ എക്കാലത്തെയും വലിയ വേദശാസ്ത്ര പണ്ഡിതൻ വട്ടശ്ശേരിൽ തിരുമേനിയാണെന്ന് അറിയുന്നവർ ചുരുക്കമായിരിക്കും. ഏറ്റവും ചുരുക്കത്തിലും ഏറ്റവും ലളിതമായും വേദശാസ്ത്ര സത്യങ്ങൾ അവതരിപ്പിച്ചതിനാലാവണം ഇന്നത്തെ അക്കാഡമിഷ്യന്മാർ തിരുമനസ്സിലെ വ്യക്തിത്വത്തിന്റെ ഈ ഭാഗത്തെ വേണ്ടവിധം പഠന വിധേയമാക്കാത്തത്. വൈദേശികമായവയെ മഹത്തരവും തദ്ദേശിയമായവയെ രണ്ടാംതരവുമായി കണക്കാക്കുന്ന അധഃസ്ഥിത ബോധത്തിൽ നിന്നും എന്നാണ് നമ്മുടെ പണ്ഡിതലോകം മുക്തമാകുന്നത്?

'മതോപദേശസാരം' എന്ന ഗ്രന്ഥത്തെപ്പറ്റി വേണ്ടവിധം പഠനങ്ങൾ നടന്നിട്ടില്ല എന്നു മാത്രമല്ല, അവഗണനയിലൂടെ അതിനെ വിസ്മൃതിയിലേക്ക് അയക്കുവാൻ ബോധപൂർവ്വമായ ശ്രമം നടക്കുന്നുണ്ടോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. സൺഡേസ്കൂൾ പാഠ്യപദ്ധതിയിൽനിന്നും ആ മഹദ്ഗ്രന്ഥം നീക്കം ചെയ്തത് അക്ഷന്തവ്യമായ അപരാധമാണ്. ആശയങ്ങളുടെ ഗഹനതയും സാന്ദ്രതയും കുട്ടികൾക്ക് താങ്ങാവുന്നതിനപ്പുറമാണെങ്കിൽ ഈ ഗ്രന്ഥത്തിന്റെ ലളിതവൽക്കരിച്ച പതിപ്പ് പ്രസിദ്ധീകരിക്കുന്നതല്ലേ അതിനുള്ള പരിഹാരം?

**ബഹുമുഖ വ്യക്തിത്വം**

**അതുല്യ സംഘാടകൻ**: സഭയുടെ വിവിധ സ്ഥാപനങ്ങളെ ശക്തിപ്പെടുത്തുകയും അവയ്ക്കെല്ലാം ക്രമമായ ഭരണത്തിനും വ്യക്തമായ ദിശാബോധത്തിനുമുള്ള വ്യവസ്ഥകളും ക്രമങ്ങളും ഉളവാക്കിയത് തിരുമേനിയുടെ നേതൃത്വത്തിലാണ്. അൽമായക്കാരെ സഭയുടെ മുഖ്യധാരയിൽ കൊണ്ടുവരുന്നതിന് മലങ്കര മഹാജനസഭക്ക് ഉത്തേജനം നൽകിയത് വട്ടശ്ശേരിൽ തിരുമേനിയാണ്. മലങ്കരസഭയിലെ ആദ്യത്തെ സന്യാസ പ്രസ്ഥാനമായ ബഥനി ആശ്രമം സ്ഥാപിക്കുവാൻ ആബോ ഗീവർഗ്ഗീസിന് (പിന്നീട് ബഥനിയുടെ മാർ ഈവാനിയോസ്) പിൻബലം നൽകിയത് മറ്റാരുമായിരുന്നില്ല. വിദ്യാർത്ഥി പ്രസ്ഥാനം, യുവജന പ്രസ്ഥാനം, വിദ്യാഭ്യാസ സ്ഥാപനങ്ങൾ, വൈദിക സെമിനാരി ഇവയെല്ലാം തിരുമേനിയുടെ കർമ്മകുശലതയുടെയും മദ്ധ്യസ്ഥതയുടെയും ഗുണഭോക്താക്കളായി വളർച്ചയുടെ പടവുകൾ ചവുട്ടിക്കയറിയവയാണ്.

**മലങ്കരസഭാഭാസുരൻ**: ഈ വിശേഷണം തിരുമേനിക്ക് ഒരു അലങ്കാരം മാത്രമായിരുന്നില്ല. പൂർണ്ണമായ അർത്ഥത്തിൽ സഭക്ക് ഊർജ്ജവും വെളിച്ചവും നൽകി മുന്നോട്ടുള്ള പ്രയാണത്തിന് വഴിയൊരുക്കിയ തിരുമനസ്സിലെ ബഹുമുഖ പ്രതിഭയെ ഇനിയെങ്കിലും വിശ്വാസികൾ വേണ്ടവിധം മനസ്സിലാക്കിയെങ്കിൽ!

# അഖില മലങ്കര ഓർത്തഡോക്സ് അൽമായവേദി
# ഉദ്ദേശ്യലക്ഷ്യങ്ങൾ

(തുടർച്ച)

**10. ഒരു Crisis Management Cell രൂപീകരിക്കുക.**

അടിയന്തിരഘട്ടങ്ങളിൽ ഇരുപത്തിനാല് മണിക്കൂറും പ്രവർത്തിക്കുന്നതിനും സ്ഥിതി ഗതികളുടെ നിയന്ത്രണം ഏറ്റെടുക്കുന്ന തിനും, നേതൃത്വം നൽകുന്നതിനും, കഴിവ് തെളിയിക്കപ്പെട്ടവരുടെ ഒരു സമിതി രൂപീ കരിച്ച് പ്രവർത്തന സജ്ജരാക്കണം. പ്രതി സന്ധിഘട്ടങ്ങളിൽ നാഥനില്ലാത്ത ഒരവസ്ഥ യാണ് സഭാ കേന്ദ്രത്തിൽ കാണുന്നത്.

**11. Legal Cell ക്രിയാത്മകമായി പുനഃസംഘടിപ്പിക്കുക.**

സഭാകേസ്സുകൾ കൈകാര്യം ചെയ്യുന്ന രീതി ഇന്ന് വളരെ ശോചനീയമാണ്. അതിന്റെ ദോഷഫലങ്ങൾ വളരെ ആഴത്തിൽ സഭയെ ബാധിച്ചു കഴിഞ്ഞു. പ്രഗത്ഭരായ വ്യക്തികളെയും നിയമജ്ഞരെയും ഉൾപ്പെ ടുത്തി ഇപ്പോൾ നിർജ്ജീവമായ LEGAL CELL പുനഃസംഘടിപ്പിച്ച് ഉടൻ പ്രവർത്തന നിരതമാക്കേണ്ടതാണ്. സഭയ്ക്ക് ഒരു പൂർണ്ണ സമയ ലീഗൽ ഓഫീസറെ നിയമിക്കണം.

**12. തിരഞ്ഞെടുക്കപ്പെടുന്ന സ്ഥാനി കൾ രണ്ട് പ്രാവശ്യത്തിലധികം സ്ഥാനം വഹിക്കാൻ പാടില്ല.**

നിശ്ചിത കാലത്തേക്ക് തിരഞ്ഞെടുക്ക പ്പെടുന്ന യാതൊരു പദവികളിലും ആരെയും സ്ഥിരമാക്കരുത്. രണ്ടു പ്രാവശ്യ ത്തിൽ കൂടുതൽ ഒരു സ്ഥാനവും ഒരാൾ വഹിക്കാൻ പാടില്ല. ഒരേ സമയം ഒന്നിലേറെ പദവികൾ ഒരാൾ വഹിക്കുന്നതു തടയണം. ഇതിനുള്ള വ്യവസ്ഥകൾ ഭരണഘടനയിൽ ഉൾക്കൊള്ളിക്കണം.

**13. പബ്ലിക് റിലേഷൻ രംഗം ശക്തി പ്പെടുത്തുക.**

മാദ്ധ്യമരംഗത്തുണ്ടായിക്കൊണ്ടിരി ക്കുന്ന വൻ കുതിച്ചു ചാട്ടം ഉൾക്കൊള്ളു വാൻ സഭയ്ക്ക് സാധിക്കണം. അതിനു തക്ക വണ്ണം പത്രമാദ്ധ്യമത്തോടൊപ്പം, ടെലിവി ഷൻ, വെബ്സൈറ്റ്, ഇന്റർനെറ്റ് മുതലായ മാധ്യമങ്ങളിലൂടെ സഭയുടെ സന്ദേശം ബഹുജനങ്ങളിൽ എത്തിക്കുവാനുള്ള സംവിധാനം ഉടൻ നടപ്പാക്കണം.

**14. വനിതകൾക്ക് സഭയിൽ അർഹ മായ പ്രാതിനിധ്യം നൽകുക.**

**15. സഭയ്ക്കുവേണ്ടി ത്യാഗം ചെയ്യേണ്ടി വരുന്നവരുടെ കുടുംബ സംര ക്ഷണവ്യവസ്ഥകൾ ഉണ്ടാക്കുക.**

**16. സഭയുടെ അംഗീകൃത പ്രസ്ഥാന ങ്ങളിൽ അൽമായർക്കും നേതൃസ്ഥാന ങ്ങൾ നൽകുക.**

യൂത്ത്ലീഗ്, വിദ്യാർത്ഥിപ്രസ്ഥാനം, സൺഡേസ്കൂൾ മുതലായ എല്ലാ ആദ്ധ്യാ ത്മീക സംഘടനകളും നയിക്കുന്നത് പട്ട ക്കാർ മാത്രമാണ്. യോഗ്യതയുള്ള അൽമാ യക്കാർക്കും സ്ഥാനങ്ങൾ നൽകി അവൈ ദികരുടെ കഴിവുകൾ സഭ ഉപയോഗപ്പെടു ത്തണം.

**17. പൊതുയോഗത്തിൽ സംബന്ധി ക്കുന്നതിനുളള വ്യവസ്ഥ പരിഷ്ക്കരി ക്കുക.**

കുമ്പസാരം ഒരു കൂദാശയാകയാൽ ഇട വകപൊതുയോഗത്തിൽ സംബന്ധിക്കുന്ന തിനുള്ള യോഗ്യതയിൽ നിന്ന് കുമ്പസാരിച്ച് വി. കുർബാന കൈക്കൊള്ളണമെന്ന നിർബ ന്ധവ്യവസ്ഥ എടുത്തു കളയണം. എന്നാൽ പൊതുയോഗത്തിൽ സംബന്ധിക്കുന്നവർ യഥാർത്ഥ ഓർത്തഡോക്സ് വിശ്വാസി കളാണെന്ന് കാലാകാലങ്ങളിൽ ഉറപ്പുവരു ത്തണം. ഇടവകതലം മുതലുള്ള സ്ഥാനി കൾ ശരിയായ ക്രിസ്തീയ സാക്ഷ്യമുള്ളവ രായിരിക്കുമെന്നും, തിരഞ്ഞെടുക്കപ്പെട്ട സ്ഥാനത്തോട് നീതിയും സത്യസന്ധതയും കാണിക്കുമെന്നും ദൈവനാമത്തിൽ സത്യ പ്രതിജ്ഞ ചെയ്യേണ്ടതാണ്. (തുടരും)

# അത്മായവേദിയുടെ പ്രവാചക ധർമ്മം ഇതാകട്ടെ

**പി. കെ. വർഗീസ് പന്തളം**

സഭാ സംബന്ധമായ പ്രശ്നങ്ങൾക്ക് സുപ്രീം കോടതി തീർപ്പുണ്ടാക്കിയിട്ടും ആയത് പ്രവർത്തി പഥത്തിൽ വരുത്തുവാൻ കഴിയാത്ത സഭാ നേതൃ ത്വത്തിന്റെ പിടിപ്പുകേട് മുതലെടുക്കുവാൻ ഗവ ൺമെന്റും സഭയിലെ ഉന്നതന്മാരും ചില മെത്രാ ന്മാരും മറ്റു വൈദിക സ്ഥാനികളും സ്വന്ത നേട്ട ത്തിന് സഭയേയും രാഷ്ട്രീയ നേതാക്കളെയും ഒരു മിച്ച് ഉപയോഗിച്ചു. ഈ വക യാഥാർത്ഥ്യങ്ങൾ വേണം അത്മായ വേദി പോലുള്ള സംഘടനകളും മാസികകളും ജനങ്ങളിലെത്തിക്കേണ്ടത്.

സഭയുടെ ശക്തിയും, ത്രാണിയും, വ്യക്തമാ ക്കാനുള്ള അവസരങ്ങൾ നഷ്ടപ്പെടുത്തി മാന്യ ന്മാരും, ഉന്നതന്മാരുമായി നടക്കുന്ന സ്വാർത്ഥരാണ് സഭയുടെ ഇന്നത്തെ മുഖ്യശത്രുക്കൾ, പ. മാത്യൂ സ് ദ്വിതിയൻ ബാവായുടെ ആരോഗ്യവിവരങ്ങൾക്ക് ബുള്ളറ്റിൻ ഇറക്കാതെ ആലസ്യവാർത്ത പൂഴ്ത്തി വച്ചു. പ. പിതാവിന്റെ കബറടക്കത്തിന്റെയും നഗരി കാണിക്കലിന്റെയും ശക്തിയും, പ്രതാപ വും, ജനലക്ഷങ്ങളുടെ പ്രവാഹവും ഭക്തിയും, വികാരവും ലോകത്തെ ബോദ്ധ്യപ്പെടുത്തേണ്ട തിനു പകരം സഭാ സാരഥികളായ ജൂബാധാരി കളും മറ്റുചില സ്ഥാനികളും മൈക്കിലൂടെ ജന തതിയെ നിയന്ത്രിച്ചും പ്രമുഖരുടെയും ഭാര്യമാരു ടെയും അനുശോചന സന്ദേശങ്ങൾ അഭ്രപാളിക ളിലും പത്രത്താളിലും വരുത്തിയും പ്രതിച്ഛാ യയ്ക്ക് അവരുടെ മാറ്റു വർദ്ധിപ്പിച്ചു.

ഓർത്തഡോക്സ് സഭയേയും പിതാക്കന്മാ രെയും പല്ലും നഖവും ഉപയോഗിച്ച് എതിർക്കു ന്നവരും വടക്കൻ പ്രദേശത്ത് രക്തസാക്ഷികളെ സൃഷ്ടിക്കാൻ കൂട്ടുനില്ക്കുന്നവരുമായ നേതാ ക്കളും പ. പിതാവിന്റെ ഭൗതികശരീരം ഉപയോ ഗിച്ച് സ്വന്തം പേര് വാർത്തകളിൽ വരുത്തുവാ നുള്ള ശ്രമങ്ങൾക്ക് മനോരമ പോലും ന്യൂസ് പ്രിന്റും അച്ചടിമഷിയും വിനിയോഗിച്ചു.

നിലയ്ക്കാതിരുന്ന നിലയ്ക്കൽ പ്രശ്നത്തിന് പരിഹാരം കണ്ടെത്തിയ പ. പിതാവിനെ വാരി ക്കോലിയിൽ പെരുവഴിയിൽ രാത്രിയുടെ യാമ ത്തിൽ കേഫ എന്ന തീവ്രവാദി സംഘടന തടഞ്ഞ് ആക്ഷേപിച്ചിട്ട് പ്രതികരിക്കാത്ത പ്രമുഖരുടെ ഇപ്പോഴത്തെ മുതലക്കണ്ണീർ നിലനിൽക്കാനു ള്ളതു തന്നെ. പ. ബാവായുടെ ഇറച്ചിക്കു വില യിട്ടവരെ സംരക്ഷിച്ചവരുടെ ദീനരോദനവും പ. ദിദിമോസ്സ് ബാവയെയും വലയിലാക്കാനുള്ള ശ്രമ മാണെന്ന് മനസ്സിലാക്കണം.

പ. കാതോലിക്ക ബാവയെയും ശ്രേഷ്ഠ കാതോലിക്കായേയും തുല്യനിലയിൽ ചിത്രീകരി ക്കുന്ന മുത്തശിപത്രത്തിന്റെ കൂറുമാറ്റമാണ് ഈ സഭയുടെ ഇന്നത്തെ അവസ്ഥക്ക് മറ്റൊരു കാര ണം. മണർകാട്ടു മാർച്ചിന്റെ പേരിൽ ശ്രേഷ്ഠനെ മണർകാട്ടു കയറ്റി പ. ബാവായെ അപമാനിക്കാ ൻ കൂട്ടുനിന്നതും തിരുവല്ലയിൽ ആന്റണിയെ വിമർശിച്ചതും ബൈ ഇലക്ഷനിൽ തീരുമാനം മാ റ്റിച്ചവരും ആരെന്ന് അത്മായവേദി പോലുള്ള പ്രസിദ്ധീകരണങ്ങൾ തുറന്നു കാട്ടണം.

കോലഞ്ചേരി ഉപവാസം പൊളിച്ച് മന്ത്രിസഭാ ഉപസമിതി എന്ന ഉപായത്തിലൂടെ സഭതാല്പര്യം ബലി കഴിച്ചതും ആരെന്നുള്ളതു മനസ്സിലാക്കാം. ആന്റണിയെ മറിച്ചത് സഭയെ ഉപയോഗിച്ചല്ലേ എ ന്നത് അന്വേഷണ വിധേയമാക്കേണ്ടതാണ്. കോല ഞ്ചേരി പള്ളിയുടെ താഴറപ്പിച്ചതും - വടകര പള്ളിയിൽ സംഘർഷം സൃഷ്ടിച്ചതും - കടമറ്റം പള്ളിയിൽ ഓർ ത്തഡോക്സ് സഭയുടെ താല്പര്യം ബലി കഴിച്ചും സംയുക്ത സമിതി എന്ന വഞ്ചക സമിതിയുടെ പിന്നണിയിലുള്ളത് സഭാ നേതൃത്വ ത്തിലുള്ള ചില വടക്കൻ കുഞ്ഞച്ചന്മാർ തന്നെ. അവരുടെ സ്ഥാനമാനങ്ങളും പണവും എന്നതും വ്യക്തം.

തൃക്കുന്നത്തു സെമിനാരി പ്രശ്നം തുടങ്ങി വച്ച് ബാവാമാരെ അപമാനിച്ച മാന്യന്മാർ ഇപ്പോഴും ദേവലോകത്തെ ഉപദേഷ്ടാക്കളായി വിലസുന്നു. മലങ്കര വർഗ്ഗീസ് ഘാതകരെ കണ്ടെത്താൻ ഹാലി ളകിയവർ ഇന്ന് എവിടെ? സഭയുടെ ആധികാ രിക സ്ഥാനമാനങ്ങളുള്ള ചില വൈദികർ വിദേ ശയാത്രവേളയിൽ പാത്രിയർക്കീസിന്റെ മുന്നിൽ നല്ല പിള്ള ചമയും, ഇവിടെ വരുമ്പോൾ കാതോലിക്കാബാവായോടൊ പ്പവും. പ്രതികരി ക്കേണ്ടിടത്തു പ്രതികരിക്കാതെ മാന്യത നടിച്ച് നിൽ ക്കയും പ്രതികരിക്കുന്നവരെ സഭാ വിരുദ്ധന്മാ രാക്കി ചിത്രീകരിക്കുന്നവരുമായ ഉന്നതന്മാരുടെ ഉന്നം അവരുടെ ഉന്നതിയും നിലനില്പും മാത്രം. ഇതെല്ലാം വെളിച്ചത്ത് കൊണ്ടുവരുന്നതാണ് അൽമായവേദി എന്ന സംഘടനയും അതിന്റെ മു ഖ പത്രവും നിർവഹിക്കേണ്ട പ്രവാചകധർമ്മം.

"....മെത്രാപ്പോലീത്താമാർ അധികാരത്തിന്റെ സ്ഥാനങ്ങളാണ്, സ്ഥാപനങ്ങൾ പണി യുന്നവരാണ്, കെട്ടിടം ഉണ്ടാക്കുന്നവരാണെന്നു പറഞ്ഞ് (ഞാനും ഒത്തിരി കെട്ടിടം ഉണ്ടാക്കിയിട്ടുണ്ട്) അങ്ങനെ ചെയ്തിട്ട് കാര്യമൊന്നുമില്ല. അതൊന്നുമല്ല അവരുടെ നേട്ടം. അവിടെ ചെല്ലുമ്പോൾ എത്ര കെട്ടിടം ഉണ്ടാക്കിയെന്ന് ദൈവം ചോദിക്കുകയി ല്ല. ക്രിസ്തുവിന്റെ സാന്നിധ്യമാണെന്ന് ജനങ്ങൾക്ക് തോന്നുന്നവിധത്തിലുള്ള ഒന്നാ യിരിക്കണം മെത്രാപ്പോലീത്താമാരുടെ ജീവിതം. അച്ചന്മാരും അതിനകത്ത് പങ്കു വയ്ക്കുന്നവരാകണം. ഒരു അച്ചനെ കാണുമ്പോൾ ക്രിസ്തുവിന്റെ സാന്നിധ്യമാണ് എന്നൊരു ബോധം ജനങ്ങൾക്കുണ്ടാകണം. അതാണ് വളരെ പ്രധാനമായ കാര്യം. സ്നേഹവും വിശുദ്ധിയുമുള്ള മേല്പട്ടക്കാരും പട്ടക്കാരും ഉണ്ടാവുമ്പോഴാണ് സഭ പുരോഗമിക്കുന്നത്. അല്ലാതെ കെട്ടിടങ്ങൾ കൊണ്ടോ, പണം കൊണ്ടോ, ഘടന കൊണ്ടോ ഒന്നുമല്ല."

– പൗലോസ് മാർ ഗ്രിഗോറിയോസ്

# അത്മായവേദിയുടെ ആഭിമുഖ്യത്തിൽ ഓൺലൈൻ ഡിസ്ക്കഷൻ ഗ്രൂപ്പ്

അഖില മലങ്കര ഓർത്തഡോക്സ് അൽമായവേദിയുടെ ആഭിമുഖ്യത്തിൽ ഓൺലൈൻ ഇ മെയിൽ ഡിസ്ക്കഷൻ ഗ്രൂപ്പ് ആരംഭിച്ചു. മലങ്കര ഓർത്തഡോക്സ് നവോത്ഥാ നപ്രസ്ഥാനം (**Malankara Orthodox Renaissance Movement**) എന്ന പേരിൽ ആരംഭിച്ചിരിക്കുന്ന ഈ ഗ്രൂപ്പിൽ മലങ്കര സഭാംഗങ്ങളായ ആർക്കും അംഗങ്ങളായി ചേരാം. തങ്ങളുടെ അഭിപ്രായങ്ങൾ തുറന്ന് എഴുതുവാനും സംശയങ്ങൾ പ്രകടിപ്പിക്കുവാനുമുള്ള അവസരമുണ്ട്.

അൽമായവേദിയുടെ ലക്ഷ്യങ്ങളെയും, ഈ പ്രസ്ഥാനം ഉയർത്തുന്ന ചോദ്യങ്ങ ളെയും പ്രശ്നങ്ങളെയും കൂടുതൽ ആളുകളുമായി പങ്കിടുവാനും മെത്രാപ്പോലീത്ത ന്മാർ, അച്ചന്മാർ തുടങ്ങി സമാനമനസ്ക്കരായ വ്യക്തികളെ കൂടി പങ്കെടുപ്പിച്ചു കൊണ്ട് ഈ പ്രസ്ഥാനത്തെ ചലനാത്മകവും പ്രസക്തവുമാക്കിത്തീർക്കുവാനാണ് ഈ ഓൺലൈൻ ഡിസ്ക്കഷൻ ഗ്രൂപ്പ് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത്.

**Group name: Malankara Orthodox Renaissance Movement**

**One may directly become a member of this group by going to http://in.groups.yahoo.com/group/MORM. Or one may write to us at MORM@yahoogroups.com or at almayavedi@yahoo.co.in.**

## ഉപകാര സ്മരണ





പി. സി. ജയിംസ്, പാമ്പാടി

# മലങ്കരസഭാ മാതാവിനോട്

**സഭാകവി വെണ്ണിക്കുളം സി. പി. ചാണ്ടി**

**(ഒരൊറ്റമതമുണ്ടുലകിൽ എന്ന രീതി)**

1. മലങ്കരേ! പരിപാവനചരിതേ! മഹിതേ! മാതാവേ!
വിലങ്ങൊഴിഞ്ഞൊരു വിശ്രുതസഭയേ! നീ സൗഭാഗ്യവതി.
2. ബന്ധനമറ്റു കരഗതമായീപൂർവ്വസ്വാതന്ത്ര്യം
എന്നു! മലങ്കരസഭയേ! തൂവുക സന്തോഷാശ്രുകണം
3. ഹീനതനീങ്ങും ദീനതവാങ്ങും നാമേവരുമേ!
ആനന്ദാലബ്ധിയിലാറാടിട്ടവാനവസുരമാസന്നം!.
4. നാകാധീശ്വരനീശോമശിഹാനിൻ പ്രിയമണവാളൻ
നീ കാതോലികമപ്പോസ്തോലികമേകും പരിശുദ്ധം.
5. താപസവീരൻ മോറാനാം മാർ അബ്ദൽമശിഹായാൽ
സ്ഥാപിതമാകും സിംഹാസനമതിൽ വാണരുളുന്നില്ലേ?
6. ഭാസുരമോഹനദിവ്യമനോഹര മഹിമശ്രീ മോറാൻ
ബസേലിയോസ് കാതോലിക്കാബാവാ തിരുമേനി.
7. പേരിയലുംപുരി റോമിനു പത്രോസ്ശ്ലീഹായെന്നതുപോൽ
ഭാരതസഭയതിനില്ലേ ജനകൻ മാർത്തോമ്മാശ്ലീഹാ?
8. പതിരില്ലാത്തൊരു കാനോൻ കൈവെപ്പന്നതുപോൽ പാർത്താ –
ലതിപാവനമാമാചാരങ്ങളുമുണ്ടുനമുക്കിവിടെ
9. ഒന്നിനുമൊരുകുറവില്ലനമുക്കീയരബികളുടെ സഖ്യം
ഭിന്നതവളരാനല്ലാതൊന്നിനുമുതകില്ലിതു സത്യം!
10. വലിപ്പമോതിത്തമ്മിത്തല്ലിത്തലകീറിപ്പാടേ
കുലംകെടുത്തുംവേലയ്ക്കമ്മേ പോവില്ലിനിഞങ്ങൾ.
11. കിഴക്കുവാനിൽ കതിരൊളിവിതറിപ്പെരുമീനുയരുന്നു
മുഴങ്ങിടുന്നു കിളികളുഴർത്തും കളകാകളമാം നാദം
12. ഇരുട്ടുനീങ്ങും കാളികൾ മറയും കൂട്ടാളികൾമാഞ്ഞീടും
പരന്നകാന്തിയൊടുയരും ത്വരിതം ശാന്തികരൻസൂര്യൻ.
13. നാട്ടിൽകീറാമുട്ടിയിണക്കിയ ദുഷ്ടഗണപ്രമുഖൻ
"വട്ടിപ്പണ"മാം കുട്ടിച്ചാത്താൻ കെട്ടുമെടുത്തോടും.
14. അനിത്യമായൊരുനേന്തറ വേലിപ്പടവിനുപടവെട്ടി-
സ്സുനിത്യമാകും സ്വർഗ്ഗോദ്യാനം കൈവെടിയാഞ്ഞങ്ങൾ.
15. കൂനൻകുരിശിലെ മതവൈരാഗ്യച്ചൂടുചുടുരക്തത്തിൻ
മാനംകാപ്പാൻ മാനസവീര്യം ഞങ്ങൾക്കുണ്ടമ്മേ.
16. കർത്തനുവേണ്ടിട്ടേഴാണ്മക്കളൊടൊപ്പം മൃതീയേറ്റോൾ
മർത്തശ്മൂനിയെ വെല്ലുംനിയതം ഞങ്ങടെ സോദരിമാർ.
17. മലങ്കരേ! പരിപാവനചരിതേ! മഹിതേ! മാതാവേ!
വിലങ്ങൊഴിഞ്ഞൊരു വിശ്രുതസഭയേ നീ സൗഭാഗ്യവതി.

സമ്പാദകൻ:– റ്റി. സി. ചാക്കോ കളത്തിപ്പടി

മലങ്കര സഭാഭാസുരൻ പ. വട്ടശ്ശേരിൽ തിരുമേനിയുടെ 19-ാമത് ഓർമ്മപ്പെരുന്നാൾ ദിനത്തിൽ (1953 ഫെബ്രുവരി 22) പഴയ സെമിനാരിയിൽ വച്ച് സഭാകവി സി. പി. ചാണ്ടി വായിച്ച് സമർപ്പിച്ച ഈ കവിത പ്രസിദ്ധീകരിക്കുവാൻ ഞങ്ങൾക്ക് സന്തോഷമുണ്ട്. പ്രസ്തുത പെരുന്നാൾ ദിനത്തിൽ പ. ഗീവർഗ്ഗീസ് ദ്വിതീ യൻ കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ നടന്ന വി. മൂന്നിന്മേൽ കുർബാനയ്ക്ക് ഓതറ മാത്യൂസ് റമ്പാൻ (പിന്നീട് മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ), ഫാ. കെ. ഫീലിപ്പോസ് (പിന്നീട് ഫീലി പ്പോസ് മാർ തെയോഫിലോസ്) എന്നിവർ സഹകാർമ്മികരായിരുന്നു. അന്നത്തെ മുഖ്യ പ്രഭാഷകൻ എം. വി. ജോർജ് ശെമ്മാശ്ശൻ (ഇപ്പോഴത്തെ ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ) ആയിരുന്നു. ഈ അനർഘ കവിത പ്രസിദ്ധീകരിക്കുവാൻ ഞങ്ങൾക്ക് അഭിമാനമുണ്ട്. – പത്രാധിപ സമിതി

# വടക്കൻ ഭദ്രാസനങ്ങളിലെ പ്രശ്നങ്ങൾ

## വിഘടിതവിഭാഗം അക്രമങ്ങൾ അഴിച്ചുവിടുന്നു, ഗവ. അവരെ പ്രീണിപ്പിക്കുന്നു: ഡോ. തോമസ് മാർ അത്താനാസ്യോസ്

വടക്കൻ ഭദ്രാസനങ്ങളിൽ ഓർത്തഡോക്സ് വിശ്വാസികൾ നേരിടുന്ന പ്രശ്നങ്ങൾ മാധ്യമങ്ങളും സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണങ്ങൾ പോലും മറച്ചുവയ്ക്കുന്ന സാഹചര്യത്തിൽ വസ്തുതകൾ മനസിലാക്കുവാനായി അൽമായവേദി വിശദമായ അന്വേഷണങ്ങൾ നടത്തി. വടക്കൻ ഭദ്രാസനങ്ങൾ സന്ദർശിച്ച് കണ്ടനാട് ഈസ്റ്റ് ഭദ്രാസന മെത്രാപ്പോലീത്തായുമായി അൽമായവേദി സെക്രട്ടറി തോമസ് ചാണ്ടിയും ഓർഗനൈസിംഗ് സെക്രട്ടറി ജയിംസ് പാമ്പാടിയും നടത്തിയ അഭിമുഖ സംഭാഷണത്തിന്റെ റിപ്പോർട്ട്:



ചോദ്യം: വടക്കൻ ഭദ്രാസനങ്ങളിൽ സഭ നേരിടുന്ന പ്രശ്നങ്ങളെക്കുറിച്ചുള്ള ഒരു വിഹഗവീക്ഷണം?

വടക്കൻ ഭദ്രാസനങ്ങളിലെ പള്ളികളിലുള്ള 85% ജനങ്ങളും സമാധാന കാംക്ഷികളും സമാധാനപരമായി ഇടവകകൾ നടക്കണമെന്ന് ആഗ്രഹിക്കുന്നവരുമാണ്. പത്തോ പതിനഞ്ചോ ശതമാനം ആളുകളാണ് പ്രശ്നങ്ങൾ സൃഷ്ടിക്കുന്നത്. വിഘടിത വിഭാഗം പള്ളികളിൽ മിലിറ്റന്റ് ഗ്രൂപ്പുകളെ വളർത്തുവാൻ വേണ്ടി അധാർമ്മികമായ മാർഗ്ഗങ്ങൾ – പണം, മദ്യം മുതലായവ– ഉപയോഗിക്കുന്നു. അവരോടൊത്തു പോകുന്ന അഴിമതിക്കാരായ ഉദ്യോഗസ്ഥന്മാരും ചേരുമ്പോഴാണ് പല പള്ളികളിലും പ്രശ്നങ്ങൾ ഉടലെടുക്കുന്നത്. പ്രശ്നം സൃഷ്ടിക്കുന്നവരെ പ്രീണിപ്പിക്കുവാൻ സർക്കാർ ശ്രമിക്കുന്നു. നമ്മുടെ സഭയോടു കൂറുപുലർത്തുന്നവർ സമാധാനകാംക്ഷികളാണ്. അവർ അക്രമമാർഗ്ഗത്തിലേക്ക് പോകണമെന്ന് നേതൃത്വം താല്പര്യ പ്പെടുന്നുമില്ല. ആന്റണി ഗവൺമെന്റിന്റെ അവസാന കാലത്ത് സത്യസന്ധരായ ഉദ്യോഗസ്ഥന്മാരെ പ്രശ്നബാധിത പ്രദേശങ്ങളിൽ നിയോഗിച്ചിരുന്നു. എന്നാൽ ഉമ്മൻചാണ്ടി ഗവൺമെന്റിന്റെ സമീപനം അങ്ങിനെയല്ല.

ചോദ്യം: അടുത്ത തിരഞ്ഞെടുപ്പിന് ശേഷം ഇന്നത്തെ പ്രതിപക്ഷം അധികാരത്തിൽ വന്നാൽ കൂടുതൽ പ്രശ്നങ്ങൾ പ്രതീക്ഷിക്കുന്നുണ്ടോ?

ഉത്തരം: ഇന്നത്തേതിലും മോശമാകുവാൻ സാദ്ധ്യമല്ലല്ലോ. ഈ ഗവൺമെന്റിന്റെ സമീപനത്തെക്കാൾ മോശമായി ആർക്കും ഈ പ്രശ്നത്തെ സമീപിക്കുവാനാവില്ല. അതിനാൽ ഗവൺമെന്റ് മാറ്റത്തെക്കുറിച്ച് ആകാംക്ഷയുണ്ടാകേണ്ട കാര്യമില്ല.

ചോദ്യം: പിറവം പള്ളിയിൽ ഈയ്യിടെയുണ്ടായ സംഭവങ്ങളെക്കുറിച്ച്?

പിറവം പള്ളി 1934–ലെ ഭരണഘടനയനുസരിച്ച് പ്രവർത്തിക്കേണ്ട പള്ളിയാണെന്ന് വ്യക്തമായ കോടതിവിധിയുണ്ട്. പ്രസ്തുത ഭരണഘടനയോട് വിധേയത്വം പ്രഖ്യാപിച്ച വർക്ക് മാത്രമെ പൊതുയോഗത്തിൽ വോട്ടവകാശം വിനിയോഗിക്കുവാൻ കോടതി അനുവദിച്ചിട്ടുള്ളു. എന്നാൽ വിഘടിത വിഭാഗം മെത്രാന്മാർ ചാപ്പലുകളിലും പ്രധാന പള്ളിയിലും യഥേഷ്ടം കയറിയിറങ്ങുന്നുണ്ട്. ജനുവരി 6–ാം തീയ്യതി തോമസ് പ്രഥമൻ ബാവാ പ്രധാന പള്ളിയിൽ പ്രവേശിക്കുവാൻ പരിപാടിയിട്ടിരുന്നു.

നിയമവിരുദ്ധമായ ഈ പ്രവേശനം തടയുവാൻ പോലീസ് സഹായം ലഭിക്കയില്ല എന്ന സാഹചര്യത്തിലാണ് ഞാൻ അവിടെ പ്രവേശിക്കുവാൻ തീരുമാനിച്ചത്. 1934–ലെ ഭരണഘടനയനുസരിച്ച് ഇടവക മെത്രാപ്പോലീത്തായായ ഞാൻ അവിടെ പ്രവേശിച്ചത് തികച്ചും നിയമാനുസൃതമാണ്. എന്നാൽ വിഘടിത വിഭാഗക്കാർ എന്റെ വാഹനം പള്ളി കോമ്പൗണ്ടിൽ പ്രവേശിക്കാതിരിക്കുവാൻ മാർഗ്ഗതടസ്സങ്ങൾ സൃഷ്ടിച്ചു. എന്നാൽ ഞാൻ ചെറിയ വാഹനത്തിൽ ചെന്നതിനാൽ അകത്ത് പ്രവേശിക്കുവാൻ സാധിച്ചു. സ്കൂൾ ബസ് ഇടിപ്പിച്ച് എന്നെ അപായപ്പെടുത്തുവാൻ ശ്രമിച്ചു. തലനാരിഴക്ക് ഞാൻ രക്ഷപ്പെട്ടു. എതിർവിഭാഗത്തിലെ മെത്രാപ്പോലീത്താമാരെ പ്രവേശിപ്പിക്കയില്ല എന്ന് പോലീസധികാരികളിൽ നിന്നും രേഖാമൂലം ഉറപ്പു ലഭിച്ചതിനുശേഷം ഞാൻ തിരിച്ചുപോന്നു. എന്റെ ലക്ഷ്യം നേടിയാണ് ഞാൻ അവിടെനിന്നും പോന്നത്.

ചോദ്യം: വടകര പള്ളിയിലെ പ്രശ്നം: ഇവിടെയും 1934–ലെ ഭരണഘടന കോടതി മൂലം നടപ്പാക്കിയ പള്ളിയാണ്. വൈദികരുടെ പോസ്റ്റിംഗിലും സ്ഥലംമാറ്റത്തിലും പ്രസ്തുത ഭരണഘടന നടപ്പാക്കിയിട്ടുണ്ട്. എന്നാൽ പ്രായം ചെന്ന ഒരു വൈദികൻ വിഘടിത വിഭാഗക്കാരനായിട്ടും മാനുഷിക പരിഗണനയിൽ സ്ഥലംമാറ്റാതെ അവിടെ തുടരുവാൻ അനുവദിച്ചു. അദ്ദേഹം തന്റെ തവണകൾക്ക് സ്വന്തം പുത്രനായ വൈദികനെ കുർബാനയർപ്പിക്കുവാൻ നിയോഗിക്കാനാരംഭിച്ചു. ഈ യുവവൈദികൻ നേരത്തെ പട്ടത്വം പ്രാപിക്കുവാൻ സ്വപിതാവിനോടൊപ്പം എന്നെ സമീപിച്ചിരുന്നു. വിദ്യാഭ്യാസയോഗ്യതയില്ലാത്തതിനാൽ ഞാൻ പട്ടം കൊടുത്തില്ല. പലപ്രാവശ്യം അയാൾ നിയമവിരുദ്ധമായി കുർബാനയർപ്പിച്ചതിനാൽ മറ്റു വൈദികർ അപ്രകാരമുള്ള നിയമവിരുദ്ധ പ്രവേശനത്തെ തടയുവാൻ പള്ളിയുടെയുള്ളിൽ കയറി നിലയുറപ്പിച്ചു. അകത്തുനിന്നും പൂട്ടിയിരുന്ന പള്ളിയുടെ വാതിലുകൾ തകർത്ത് അക്രമികൾ ഉള്ളിൽ കയറുകയും വൈദികരെ മർദ്ദിക്കുകയും ചെയ്തു. പോലീസ് മനഃപൂർവ്വം സ്ഥലത്ത് എത്തിയില്ല. ഈ വൈദികർ ഇന്നും അതിക്രമിച്ചു കയറി കുർബാന അർപ്പിച്ചു. സംഭവദിവസം സംഘർഷമുണ്ടാകാതിരിക്കുവാനാണ് നമ്മുടെ വിഭാഗമാളുകൾ പള്ളിയിലെത്താതിരുന്നത്. വിഘടിത വിഭാഗത്തെ പ്രീണിപ്പിക്കുന്ന മുഖ്യമന്ത്രിയുടെ നയമാണ് അനിഷ്ട സംഭവങ്ങൾക്ക് കാരണം.

ചോദ്യം: വടക്കൻ ഭദ്രാസനങ്ങളിലെ വിശ്വാസികൾക്ക് സഭാനേതൃത്വവും ഇതര ഭദ്രാസനങ്ങളും വേണ്ട കൈത്താങ്ങൽ നൽകുന്നില്ല എന്ന് അത്മായവേദിയുൾപ്പെടെ പലരും ആരോപിക്കാറുണ്ട്. ഇതെക്കുറിച്ച് തിരുമേനിയുടെ പ്രതികരണമെന്താണ്?

ഉത്തരം: വടക്കൻ ഭദ്രാസനങ്ങളിലെ പ്രശ്നങ്ങളിൽ തെക്കുള്ള മെത്രാപ്പോലീത്താമാരും സഭാനേതൃത്വവും തല്പരരല്ല. ദൂരം, പ്രായാധിക്യം മുതലായവയായിരിക്കാം കാരണം. എന്തായാലും വടക്കൻ ഭദ്രാസനങ്ങൾക്ക് കൈത്താങ്ങൽ നൽകുവാൻ സഭാനേതൃത്വത്തിനും ഇതര ഭദ്രാസനാധിപന്മാർക്കും സാധിക്കുന്നില്ല എന്നത് ഒരു വസ്തുതയാണ്. ദിദിമോസ് പ്രഥമൻ ബാവായുടെ അടുത്തകാലത്തെ വടക്കൻ ഭദ്രാസനങ്ങളിലേക്കുള്ള സന്ദർശനം വളരെയേറെ ഉണർവ് സൃഷ്ടിച്ചിട്ടുണ്ട്. തുടർ നടപടികൾക്കായി വടക്കൻ ഭദ്രാസനങ്ങൾ ആകാംക്ഷയോടെ ഉറ്റുനോക്കുന്നു.

എന്നാൽ വടക്കൻ ഭദ്രാസനങ്ങളും അവിടുത്തെ സഭാമക്കളും സ്വയം ശക്തീകരിക്കണം. മറ്റാരെങ്കിലും തങ്ങളെ ശക്തീകരിക്കും എന്ന് ധരിച്ച് നിഷ്ക്രിയരായിരിക്കരുത്.

ചോദ്യം: തിരുമേനി വിമോചന ദൈവശാസ്ത്രത്തിന്റെ വക്താവായാണ് അറിയപ്പെടുന്നത്. അതെക്കുറിച്ചുള്ള പ്രതികരണം എന്താണ്?

ഉത്തരം: വിമോചനം എന്നത് വേദശാസ്ത്രത്തിന്റെ അടിസ്ഥാനമാണ്. യേശുക്രിസ്തുവിന്റെ മനുഷ്യാവതാരം മാനവരാശിയുടെ സമഗ്രമായ വിമോചനത്തിനായിട്ടാണ്. പാപം, ചൂഷണം, രോഗം, പാരതന്ത്ര്യം തുടങ്ങി എല്ലാറ്റിൽ നിന്നും മനുഷ്യരാശിയെ മോചിപ്പിക്കുന്നവനാണ് ദൈവപുത്രൻ. ഇത് എന്റെ തത്വശാസ്ത്രമായിരിക്കെത്തന്നെ ഒരു പ്രത്യേക ദൈവശാസ്ത്രത്തിന്റെ വക്താവ് എന്ന് ബ്രാന്റ് ചെയ്യപ്പെടുവാൻ ആഗ്രഹിക്കുന്നില്ല.

ചോദ്യം: ബാല്യകാല പശ്ചാത്തലത്തെപ്പറ്റി:

പിതാവ് വൈദികനായിരുന്നു. ഏറ്റവും ഇളയ പുത്രനാണ്. തൊടുപുഴയ്ക്കടുത്തുള്ള സ്ഥലത്താണ് സ്വന്തം നാട്. പെരിയാമ്പ്ര സെന്റ് ജോർജ് പള്ളിയാണ് ഇടവക. തൊടുപുഴ ന്യൂമാൻസ് കോളജിൽനിന്ന് ബി. എ. യും, ആഗ്രാ സെന്റ് ജോൺസ് കോളജിൽ നിന്ന് എം. എ.യും, സെറാമ്പൂർ യൂണിവേഴ്സിറ്റി, യുണൈറ്റഡ് തിയോളജിക്കൽ കോളജ് എന്നിവിടങ്ങളിൽ നിന്ന് ബി. ഡി. യും, എം. റ്റി. എച്ചും, ജർമ്മനിയിൽനിന്നും ഡോക്ടറേറ്റും നേടി. കേരള ക്രിസ്ത്യൻ കൗൺസിൽ പ്രസിഡന്റായി രണ്ട് ടേം സേവനം അനുഷ്ഠിച്ചു. ഇപ്പോൾ ആർദ്ര ചാരിറ്റബിൾ സൊസൈറ്റിയുടെ പ്രസിഡന്റായി പ്രവർത്തിക്കുന്നു.

ചോദ്യം: ഭാവിയെക്കുറിച്ചുള്ള ദർശനം: സഭയിൽ യോജിപ്പുണ്ടാകണം. മനുഷ്യന്റെ ചിന്തയ്ക്കോ ദർശനത്തിനോ അസാദ്ധ്യമെന്ന് തോന്നുന്നത് ദൈവികമായ ഇടപെടലിലൂടെ സാദ്ധ്യമാകും. നിയമനടപടികളും മറ്റും യോജിപ്പുണ്ടാകുവാൻ വേണ്ടിയാണ്. യോജിപ്പിനുവേണ്ടി പ്രവർത്തിക്കുകയും പ്രാർത്ഥിക്കുകയും വേണം. ഏറ്റവും പ്രധാനമായത് നഷ്ടപ്പെടുവാനുള്ള ധൈര്യമാണ്. വലിയ ഒരു കാര്യത്തിനുവേണ്ടി നഷ്ടങ്ങൾ സഹിക്കുവാൻ എല്ലാവരും തയ്യാറാകണം.

ചോദ്യം: അത്മായവേദിക്കുള്ള സന്ദേശം:

അൽമായക്കാർക്ക് നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന സഭാപരമായ പ്രസക്തി വീണ്ടെടുക്കുവാൻ വേണ്ടി അൽമായവേദി പോലെയുള്ള പ്രസ്ഥാനങ്ങൾ പ്രവർത്തിക്കണം. അൽമായക്കാരില്ലാതെ സഭയില്ല. യോജിപ്പിനുവേണ്ടി പ്രവർത്തിക്കുവാൻ അൽമായക്കാർക്ക് കൂടുതൽ സാധിക്കും. സാമൂഹിക യാഥാർത്ഥ്യങ്ങളും മറ്റും ഉൾക്കൊള്ളുവാൻ അൽമായക്കാർക്കാണ് കൂടുതലായി സാധിക്കുക.

ശരിയല്ലാത്ത കാര്യങ്ങളെ വിമർശിക്കുകയും തിരുത്തലിനായി പ്രവർത്തിക്കുകയും വേണം. സ്വയം ശക്തീകരിക്കുവാനുള്ള നടപടികൾ അൽമായക്കാരുടെ ഭാഗത്തുനിന്നും ഉണ്ടാകണം.

സ്വന്തം ശക്തിയിലൂന്നി ക്കൊണ്ട് പരിവർത്തനങ്ങൾക്കും സഭയുടെ പുരോഗമനത്തിനും വേണ്ടി പ്രവർത്തിക്കണം.

q

# അച്ചനും കൊച്ചനും

(ഭാഗം 2)

### മാത്തുക്കുട്ടിച്ചായൻ

കൊച്ചൻ: എന്നാ പിന്നെ തോമ്മാശ്ലീഹായുടെ പഴയ സിംഹാസനം എവിടെ?

അച്ചൻ: കഴിഞ്ഞ ഓണത്തിന് റിപ്പയർ ചെയ്ത് തോമ്മാശ്ലീഹായുടെ പടവും ഒട്ടിച്ച് നമ്മുടെ ശ്രേഷ്ഠ ബാവ പാത്രിയർക്കീസു ബാവയ്ക്ക് സമ്മാനിച്ച വാർത്തയും, ചിത്രവും മനോരമയിൽ വേണ്ടവണ്ണം പ്രസിദ്ധീകരിച്ചിരുന്നു. നീ വായിച്ചില്ലേ.

കൊച്ചൻ: പാത്രിയർക്കീസു ബാവായ്ക്ക് എന്തിനാ രണ്ടു സിംഹാസനം?

അച്ചൻ: പത്രോസിന്റെ മാത്രം സിംഹാസനത്തിലിരുന്നു മടുത്ത ബാവായ്ക്ക് തോമ്മായുടേതും ഉപയോഗിക്കാമല്ലോ.

കൊച്ചൻ: അപ്പോ തോമ്മായ്ക്കും സിംഹാസനം ഉണ്ടല്ലേ അച്ചാ. ഓർത്തഡോക്സുകാർ പറയുകയാണ് സഭയുടെ തലയും തലവനും ക്രിസ്തുവാണെന്ന്. ശരിയാണോ?

അച്ചൻ: നമ്മുടെ തോമസ് പ്രഥമൻ ബാവാ ഈയിടയിൽ കോട്ടയത്തു പ്രഖ്യാപിച്ചല്ലോ, പാത്രിക്കീസില്ലാത്ത സഭ തലയില്ലാത്ത ഉടലുപോലെയാണെന്ന്. അതുകൊണ്ട് തന്നെ ക്രൈസ്തവസഭയുടെ തലയും, തലവനും, പാത്രിയർക്കീസു ബാവാ തന്നെ.

കൊച്ചൻ: അമ്മയാണോ അന്ത്യോഖ്യാ ആണോ വലുതും, മറക്കാൻ പാടില്ലാത്തതും?

അച്ചൻ: അമ്മ എന്നാൽ നമുക്ക് ജന്മം നൽകിയ വ്യക്തി. അന്ത്യോഖ്യാ ക്രിസ്ത്യാനി എന്ന പേരു ലഭിച്ച സ്ഥലം. പക്ഷേ ഇന്ന് അവിടെ അധികവും മഹമ്മദിയരാണ്. യേശുപോലും അമ്മയായ മറിയത്തോട് കാനാവിലെ കല്യാണത്തിന്റെ അന്ന് ചോദിച്ചു സ്ത്രീയേ എനിക്കും നിനക്കും തമ്മിൽ എന്ത് എന്ന്. പെന്തക്കോസ്തുകാർ എപ്പോഴും പറയുന്നതു നീ കേട്ടിട്ടില്ലേ. അതുകൊണ്ട് അമ്മയെ മറക്കാം. അമ്മ ചെറുതുമാണ്. അന്ത്യോഖ്യാ തന്നെ നമുക്ക് വലുത്.

കൊച്ചൻ: അപ്പോൾ മഹമ്മദീയരധികമുള്ള അന്ത്യോഖ്യയിലല്ലേ പാത്രിയർക്കീസു ബാവാ?

അച്ചൻ: അല്ല. ഇപ്പോൾ ബാവാ സിറിയായിലെ ഏതോ പട്ടണത്തിലാ. ബാവ അന്ത്യോഖ്യയിലായിരിക്കുമ്പോൾ അന്ത്യോഖ്യാ പാത്രിയർക്കീസും, സിറിയായിലാകുമ്പോൾ സിറിയൻ പാത്രിയർക്കീസും. എല്ലാ സഭാ അദ്ധ്യക്ഷന്മാരുടെയും കൂടെ ആകുമ്പോൾ ഓർത്തഡോക്സ് പാത്രിയർക്കീസും. ഇവിടെ വരുമ്പോൾ യാക്കോബായ സുറിയാനി പാത്രിയർക്കീസും, ആകമാന പാത്രിയർക്കീസും, കിഴക്കൊക്കെയുടെയും പാത്രിയർക്കീസ് എന്നും അറിയപ്പെടും. എന്നാൽ ഓർത്തഡോക്സുകാരുടെ കാതോലിക്കാ ബാവയെ – പൗരസ്ത്യ കാതോലിക്കയും മലങ്കര മെത്രാപ്പോലീത്തയും എന്ന ഒറ്റപ്പേരിലെ ലോകത്തെവിടെ ചെന്നാലും അറിയപ്പെടൂ. അവരുടെ പള്ളികളും എല്ലായിടത്തും ഓർത്തഡോക്സ് പള്ളി എന്നു മാത്രം അറിയപ്പെടുന്നു. മറിച്ച് നമ്മൾ – യാക്കോബായ പള്ളി, സുറിയാനി പള്ളി, സിറിയൻ പള്ളി, പാത്രിയർക്കാ പള്ളി, ഈയിടെയായി ചില വിവരദോഷികൾ സിറിയൻ ഓർത്തഡോക്സ് പള്ളി എന്നും പറയുന്നുണ്ട്. ഈ സത്യാവസ്ഥകൾ ശരിക്കും മനസ്സിലാക്കിയാണ് നമ്മുടെ ശ്രേഷ്ഠബാവ കല്പിക്കുന്നത് പള്ളികൾ പല ഉദ്ദേശ്യത്തിലും പേരിലും സ്ഥാപിച്ചിരിക്കുന്നതിനാൽ സ്ഥാപനോദ്ദേശ്യ പ്രകാരം എല്ലാ പള്ളിയും നമുക്ക് അവകാശപ്പെട്ടവയാണെന്ന്.

കൊച്ചൻ: ഭയങ്കരം തന്നെ. നമ്മുടെ ബാവ ബഹുമിടുക്കനാ അല്ലേ അച്ചാ?

അച്ചൻ: മിടുക്കനാണോന്ന്. 360 ലധികം കേസ്സിലെ പ്രതിയാണെന്ന് പരസ്യമായി പ്രഖ്യാപിച്ചിട്ടും രക്തപ്പുഴ ഒഴുക്കും, കൈയും കാലും വെട്ടും, പള്ളികൾ പിടിച്ചെടുക്കും എന്നൊക്കെ പറയുകയും പ്രവർത്തിക്കുകയും ചെയ്തിട്ട് ഗവൺമെന്റും ഓർത്തഡോക്സുകാരും കോടതിയും മിണ്ടിയില്ല. മലങ്കര വർഗ്ഗീസിനെ നമ്മൾ ശരിപ്പെടുത്തിയിട്ട് വർഷം മൂന്നു കഴിഞ്ഞു. ഒരു ചുക്കും നടന്നില്ല. അങ്ങിനെ എത്ര എണ്ണത്തിനെ. കഴിഞ്ഞ ആഴ്ച കണ്ടനാട് മാർ അത്താനാസ്യോസിനെ വീഴ്ത്താൻ ശ്രമിച്ചു. തലനാരിഴ പിഴച്ചു. ഇതിനകം എത്ര വാഹനങ്ങൾ കത്തിച്ചു. എത്ര പള്ളി പൂട്ടിച്ചു. എത്ര പള്ളി കുത്തിത്തുറന്നു – തുറപ്പിച്ചു, അടപ്പിച്ചു. നമ്മുടെ ആളുകളെ പിടിച്ച പോലീസിന്റെ തൊപ്പിവരെ തെറിച്ചില്ലേ. മുഖ്യമന്ത്രി വരെ ഓർത്തഡോക്സുകാരനാ. പക്ഷെ ഒന്നുണ്ട് പെറ്റമ്മയേ മറന്നാലും അന്ത്യോഖ്യായെ മറക്കില്ല.

കൊച്ചൻ: ഇതൊക്കെയാണോ സത്യവിശ്വാസം.

അച്ചൻ: പിന്നല്ലാതെ.

കൊച്ചൻ: എന്നാ അച്ചോ 1934 ഭരണഘടന അനുസരിക്കും എന്ന് കോടതിയിൽ പറഞ്ഞിട്ട് നമ്മുടെ ബാവ മണർകാട്ടും, കോതമംഗലത്തും കയറി വിലസി 2002ലെ ഭരണക്രമം നടത്തിയില്ലേ?

അച്ചൻ: അതാണു നമ്മുടെ തോമസ്സ് ഒന്നാമൻ ബാവാ. എടാ നിയമവും നീതിയും അനുസരിച്ചാൽ പള്ളി വല്ലതും നമുക്ക് കിട്ടുമോ? പീലാത്തോസിന്റെ വിധിയ്ക്ക് യേശുക്രിസ്തു കീഴ്പെട്ടതുകൊണ്ടല്ലേ അടിയും, ഇടിയും, തുപ്പും, കാടിയും, കയ്പും എല്ലാം അനുഭവിച്ചതും, ക്രൂശിൽ കള്ളന്മാരുടെ നടുവിൽ തൂക്കിയതും. ഈ അനുഭവം അറിയാവുന്ന നമ്മുടെ പാത്രിയർക്കീസു ബാവയോ, ശ്രേഷ്ഠബാവയോ, തിരുമേനിമാരോ, നിയമവും നീതിയും അനുസരിച്ച് കർത്താവിനു പറ്റിയ അമളിയിൽ ചാടില്ലടാ മോനേ.

കൊച്ചൻ: അങ്ങിനെ എങ്കിൽ ആ പഴയ കുരിശ് നമ്മുടെ ബാവയ്ക്കു വേണ്ടേ, വേണ്ട. നമുക്ക് പുത്തൻകുരിശ് മാത്രം മതി. അപ്പോൾ ഓർത്തഡോക്സുകാരുടെ കാതോലിക്കാ ബാവാമാരോ?

അച്ചൻ: അവരെ ഇപ്പോൾ തന്നെ കള്ളന്മാരുടെ നടുവിൽ ക്രൂശിൽ തറച്ചിരിക്കുകയാ. ഈ കള്ളന്മാരും നമ്മളും കൂടി അവരുടെ അസ്ഥിക്കും, ഇറച്ചിയ്ക്കും വിലയും കുറിയും ഇട്ടതു നീ മറന്നോ?

എന്നാൽ ഇപ്പോൾ വയലിൽനിന്നു കയറിവന്ന കുറേനക്കാരൻ ശീമോന്മാരും അര്യമത്യക്കാരൻ ജോസഫന്മാരും ആണെന്ന ഭാവത്തിൽ കുറച്ച് അത്മായവേദിക്കാർ കുരിശ് താങ്ങാനും, സംസ്കരിക്കാനും ഇറങ്ങിയിട്ടുണ്ട്. "നിങ്ങൾ ആര് എന്ന്" കുരിശിൽ കിടന്ന് ബാവാമാർ ചോദിച്ചു എന്നും കേൾക്കുന്നു. ഇവരുടെ പിന്നിൽ ഒരു വലിയ സമൂഹം വിലപിക്കുന്നുമുണ്ട്. പക്ഷെ ശീമോന്മാരുടെയും, യോസഫന്മാരുടെയും ഒപ്പം ഇറങ്ങാൻ ഈ ഓർത്തഡോക്സ്കാർക്ക് ഭയമാ.

കൊച്ചൻ: അതെന്താ?

അച്ചൻ: ഭരണകർത്താക്കളായ ഹേരോദാവുമാരേയും, അനുയായികളെയും, ഹന്നാ, കൈഫാമാരായ ആചാര്യന്മാരെയും എതിർക്കുന്നവരുടെ മേൽ അവരുടെ കോപവും വിദ്വേഷവും ഉണ്ടാകും.

## മുഖലേഖനം

# എപ്പിസ്കോപ്പൽ സുന്നഹദോസിനോടുള്ള അപേക്ഷ

പതിവുപോലെ പ. വട്ടശ്ശേരിൽ തിരുമേനിയുടെ പെരുന്നാളിനോടനുബന്ധിച്ച് ഈ വർഷവും നടക്കുന്ന എപ്പിസ്ക്കോപ്പൽ സുന്നഹദോസിൽ സഭയുടെ മുന്നോട്ടുള്ള പ്രയാണത്തിന് ദിശാബോധവും വേഗതയും നൽകുന്ന സുപ്രധാന തീരുമാനങ്ങൾ ഉരുത്തിരിയുമെന്ന് സഭാമക്കൾ ആകാംക്ഷാപൂർവ്വം പ്രതീക്ഷിക്കുന്നുണ്ട്. സഭയുടെ സ്വയംഭരണത്തിനും ഭാരതീയതയ്ക്കും ക്രമാനുസരണ ഭരണത്തിനും വേണ്ടി ഒരു പുരുഷായുസ്സു മുഴുവൻ ശരശയ്യയിൽക്കിടന്നു വേദനയും യാതനയുമനുഭവിച്ച വട്ടശ്ശേരിൽ തിരുമേനി ദൈവസന്നിധിയിലിരുന്ന് സന്തോഷിക്കുന്ന തീരുമാനങ്ങളാവട്ടെ ഇത്തവണത്തെ എപ്പിസ്ക്കോപ്പൽ സുന്നഹദോസിൽ നിന്നും ഉരുത്തിരിയുന്നത് എന്ന് സഭാമക്കളെല്ലാം പ്രാർത്ഥിക്കുന്നത് സഭാനാഥന്റെ സന്നിധിയിൽ കൈക്കൊള്ളപ്പെടാതിരിക്കയില്ലെന്നാണ് ഞങ്ങൾ വിശ്വസിക്കുന്നത്.

കഴിഞ്ഞ കുറെ കാലങ്ങളായി എപ്പിസ്കോപ്പൽ സിനഡുകൾ വൃഥാ വ്യായാമങ്ങളായിത്തീർന്നതിന്റെ കാരണങ്ങളിലേക്ക് കടക്കേണ്ടയാവശ്യമില്ല. ദിദിമോസ് പ്രഥമൻ ബാവായുടെ നേതൃത്വത്തിൽ നടക്കുന്ന ആദ്യത്തെ പൂർണ്ണ സുന്നഹദോസ് എന്ന നിലയിൽ ആ സ്ഥിതിയിൽ നിന്നും ഒരു വ്യതിയാനം ഇത്തവണ ജനങ്ങൾ പ്രതീക്ഷിക്കുന്നു. ഒരു വ്യക്തമായ മുൻഗണനാക്രമത്തോടെ, പ്രധാന കാര്യങ്ങൾക്ക് കൂടുതൽ സമയം ചിലവഴിച്ച് ഗഹനമായ ആലോചനയോടും അപഗ്രഥനത്തോടും കൂടി ഫലപ്രദമായ തീരുമാനങ്ങളെടുക്കുകയും അത് നടപ്പാക്കുവാനുള്ള ഇച്ഛാശക്തിയോടെയുള്ള ഒരു സമയബന്ധിത പ്രവർത്തന പദ്ധതിയും നടത്തിപ്പ് നീരീക്ഷിക്കുവാനുള്ള സമ്പ്രദായവുമെല്ലാം യഥാസ്ഥാനത്താക്കുവാൻ ഇനിയും അമാന്തിച്ചു കൂടാ. മാനേജിംഗ്കമ്മറ്റി 2004 ഡിസംബറിൽ അവസാനരൂപം നല്കിയ വിവിധ നിർദ്ദേശങ്ങളിൽ ഏറ്റവും മുൻഗണന നൽകി നടപ്പാക്കുന്നതിനായി സമർപ്പിക്കപ്പെട്ടവയിൽ ഒന്നുപോലും ഇന്നുവരെ നടപ്പിലായിട്ടില്ല. താരതമ്യേന പ്രാധാന്യം കുറവെന്ന് മാനേജിംഗ് കമ്മറ്റി തന്നെ നിർവ്വചിച്ച അനേകം നിർദേശങ്ങളിൽ ഒന്നായ ദ്വൈവാരിക മാത്രമാണ് നടപടിയിൽ വന്നിരിക്കുന്നത്. പല സുപ്രധാന ആശയങ്ങളും ഇന്നും കോൾഡ് സ്റ്റോറേജിലാണ് ഇരിക്കുന്നത്. അവയെ സംബന്ധിച്ച് വ്യക്തമായ തീരുമാനങ്ങളും സമയബന്ധിത പ്രവർത്തനപരിപാടികളും ജനങ്ങൾ പ്രതീക്ഷിക്കുന്നത് സ്വാഭാവികം മാത്രമാണ്.

പുതിയ നിയുക്ത കാതോലിക്കായെ തിരഞ്ഞെടുക്കാൻ വേണ്ടിയുള്ള ചരടുവലികൾക്ക് ഈ സുന്നഹദോസ് വേദിയാകരുത് എന്ന് ജനങ്ങൾ പ്രതീക്ഷിക്കുന്നു. സഭയുടെ ഇന്നത്തെ മുൻഗണനാക്രമത്തിൽ എത്രയോ താഴെ വരേണ്ട ഒരു കാര്യമാണ് പുതിയ നിയുക്ത കാതോലിക്കായെ തിരഞ്ഞെടുക്കുക എന്നത്. സജീവമായ ലോബികൾ തീർച്ചയായും ഇത് അജൻഡയിൽ ഒന്നാമത്തെ ഇനമാക്കിത്തീർക്കുവാൻ ശ്രമം നടത്തുമെന്നതിന് സംശയമില്ല. സഭയുടെ ഉന്നമനവും ക്രമമായ പ്രവർത്തനവും ആഗ്രഹിക്കുന്ന ആരും ഇതിന് പ്രഥമ പരിഗണന നല്കുകയില്ല. മറ്റു സുപ്രധാന വിഷയങ്ങളെ പിന്തള്ളി ഇക്കാര്യം മുന്നോട്ടു വയ്ക്കുന്നവർ ആരായാലും അവർ ആ സ്ഥാനത്തിന് യോഗ്യരുമല്ല.

ഏകാധിപത്യ പ്രവണതകൾ പുലർത്തുന്ന ചിലരെങ്കിലും പ. എപ്പിസ്കോപ്പൽ സുന്നഹദോസിലുണ്ടെന്നത് ഖേദകരമായ ഒരു സ്ഥിതിവിശേഷമാണ്. തങ്ങളുടെ മേലധികാരി മലങ്കര മെത്രാപ്പോലീത്തായല്ലെന്നും ചില ജുബാധാരികളാണെന്നും വിശ്വസിക്കുകയും അതിനനുസൃതമായി പ്രവർത്തിക്കയും ചെയ്യുന്ന മറ്റു ചിലരും ഈ സുന്നഹദോസിലുണ്ട്. ഭദ്രാസനങ്ങളെ തങ്ങളുടെ സ്വകാര്യസ്വത്തുപോലെയും സ്വതന്ത്രസഭകളെയും പോലെ കൊണ്ടുനടക്കുന്നവരുമുണ്ട്. ഈ വിധമായ ഭിന്നങ്ങളായ ചിന്താസരണികളിലുള്ളവർ യോജിക്കുന്ന ഒരേയൊരു വിഷയം മെത്രാപ്പോലീത്താമാർ സ്ഥലംമാറ്റത്തിനോ റിട്ടയർമെന്റിനോ വിധേയരാവരുത് എന്നതാണ്. മറ്റെല്ലാ അഭിപ്രായവ്യത്യാസങ്ങളെയും മാറ്റിവച്ച് സ്വന്തതാല്പര്യം സംരക്ഷിക്കുവാൻ ഒത്തുചേരുന്ന ട്രേഡ്യൂണിയൻ മനസ്ഥിതി മെത്രാപ്പോലീത്തന്മാരെപ്പറ്റി ബഹുമാനം വർദ്ധിപ്പിക്കുവാനല്ല ഉതകുന്നത് എന്ന ലളിതപാഠം ഉന്നതമായ ആത്മീയനിലവാരവും വിദ്യാഭ്യാസ യോഗ്യതകളും ലോകവിജ്ഞാനവുമുള്ള ആചാര്യന്മാരെ അസ്മാദൃശ്യർ പഠിപ്പിക്കുവാൻ ശ്രമിക്കയല്ല. വിമർശനങ്ങളുയർത്തുന്നവരെ അപലപിക്കുവാനുള്ള ത്വരയുടെ വളരെ ചെറിയ അംശം, വിമർശനങ്ങളിൽ കഴമ്പുണ്ടോ എന്ന് പരിശോധിക്കുവാനും ആവശ്യമെങ്കിൽ തിരുത്തുവാനും ഉപയോഗിച്ചിരുന്നെങ്കിൽ.

സഭാചരിത്രത്തിലെ ഉജ്ജ്വലമായ ഒരേട് മറിച്ചു നോക്കുന്നത് ഇപ്പോൾ പ്രസക്തമാണെന്ന് വിശ്വസിക്കുന്നു. പത്രോസ് തൃതീയൻ പാത്രിയർക്കീസ് പുലിക്കോട്ടിൽ തിരുമേനിയെ "ഒതുക്കുക" എന്ന ലക്ഷ്യത്തോടെ മലങ്കരയെ ഏഴു ഭദ്രാസനങ്ങളായി സ്വേച്ഛാധിപത്യപരമായി വിഭജിച്ച് അവയ്ക്കെല്ലാം മെത്രാപ്പോലീത്തന്മാരെ വാഴിച്ച് പുലിക്കോട്ടിൽ തിരുമേനിയെ ഒരു ഭദ്രാസനത്തിന്റെ മാത്രം ചുമതലക്കാരനും നവീകരണക്കാരുമായുള്ള വ്യവഹാരങ്ങളുടെ ചുമതലക്കാരനുമായി ചുരുക്കിയ സാഹചര്യം സഭയിൽ ശിഥിലീകരണത്തിനുള്ള വഴിമരുന്നിടുവാൻ പര്യാപ്തമായിരുന്നു. അന്നത്തെ മെത്രാന്മാരിൽ ഏറ്റവും പ്രായം കുറഞ്ഞയാളായ പരുമല തിരുമേനി, എല്ലാ മേൽപ്പട്ടക്കാരെയും വെട്ടിക്കൽ ദയറായിൽ വിളിച്ചുകൂട്ടി ഒരാഴ്ച പ്രാർത്ഥനയിലും ധ്യാനത്തിലും കൂടിയിരുന്ന് സഭയെ കെട്ടുറപ്പോടും ദിശാബോധത്തോടും കൂടി നയിക്കുവാൻ പര്യാപ്തരാക്കി. അതുപോലെ സഭയുടെ കെട്ടുറപ്പിനും വ്യക്തമായ ദിശാബോധത്തിനുമുതകുന്ന വലിയ തീരുമാനങ്ങൾ ഈ സുന്നഹദോസിൽ ഉരുത്തിരിയട്ടെ എന്ന് സഭാമക്കൾ പ്രാർത്ഥനാപൂർവ്വം ആഗ്രഹിക്കുന്നു.



## അൽമായവേദി ആരംഭിച്ച പദയാത്ര സഭ ഏറ്റെടുത്തു

കോട്ടയം: വട്ടശ്ശേരിൽ തിരുമേനിയുടെ പെരുനാളിനോടനുബന്ധിച്ച് കോട്ടയം എം. ഡി. സെമിനാരിയിൽ നിന്നും കഴിഞ്ഞ വർഷം അൽമായവേദി ആരംഭിച്ചതും അഭി. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തതുമായ പദയാത്ര ഈ വർഷം സഭ ഔദ്യോഗികമായി അംഗീകരിക്കുകയും മാർ ഏലിയാ കത്രീഡലിൽ നിന്നും പെരുനാൾ കമ്മറ്റിയുടെ ആഭിമുഖ്യത്തിൽ ഈ വർഷം മുതൽ നടത്തുവാൻ തീരുമാനിക്കുകയും ചെയ്തു.

കോട്ടയം നഗരത്തിലൂടെ വട്ടശ്ശേരിൽ തിരുമേനിയുടെ സ്മരണയിൽ ഒരു പദയാത്ര നടക്കുവാൻ കാരണഭൂതരായതിൽ അൽമായവേദിക്ക് ചാരിതാർത്ഥ്യമുണ്ട്.

**സെക്രട്ടറി എഴുതുന്നു**

# ഈ ദുരുപദേശികളെ പിരിച്ചയക്കണം

സഭാ ഭരണഘടനയുടെ 87, 88 വകുപ്പുകൾപ്രകാരം നിലവിലുള്ള സമിതികളാണ് സഭയുടെ വർക്കിംഗ് കമ്മറ്റിയും മലങ്കര മെത്രാപ്പോലീത്തായുടെ ആലോചനാസമിതിയും. പ്രസ്തുത വകുപ്പുകൾ പ്രകാരം സമിതിയുടെ പ്രസിഡണ്ടായ മലങ്കര മെത്രാപ്പോലീത്താ, സിനഡ് തിരഞ്ഞെടുക്കുന്ന ഒരു മെത്രാപ്പോലീത്ത, സമുദായ ട്രസ്റ്റിമാർ, സെക്രട്ടറി എന്നിവർ സ്ഥാനന്യായേനയുള്ള (Ex Officio) അംഗങ്ങളാണ്. പത്തിൽകൂടാതെയുള്ള പ്രവർത്തകസമിതി എന്ന് ഭരണഘടന വ്യവസ്ഥ ചെയ്തിരിക്കുന്നതിനാൽ മേൽപ്പറഞ്ഞ അഞ്ചുസ്ഥാനികളും മറ്റ് അഞ്ചുപേരും ചേരുന്നതാവണം പ്രവർത്തക സമിതി/ആലോചനാ സമിതിയുടെ ഘടന. എന്നാൽ ഇപ്പോൾ നിലവിലുള്ള ഈ സമിതി അതിന്റെ പലമടങ്ങ് അംഗസംഖ്യയുള്ള ഒന്നാണ്. സ്ഥാനന്യായേനയുള്ള അഞ്ചംഗങ്ങളൊഴികെയുള്ളവരെ മലങ്കര മെത്രാപ്പോലീത്താ നോമിനേറ്റ് ചെയ്യുന്നവരാണ്.

സാമാന്യമര്യാദയനുസരിച്ച് നോമിനേറ്റ് ചെയ്യപ്പെട്ട അംഗങ്ങൾ, തങ്ങളെ നോമിനേറ്റ് ചെയ്ത മലങ്കര മെത്രാപ്പോലീത്താ സ്ഥാനമൊഴിയുകയും ആ സ്ഥാനത്തേക്ക് പുതിയ സ്ഥാനി ചുമതലയേൽക്കുകയും ചെയ്തപ്പോൾ രാജിവക്കേണ്ടതായിരുന്നു. ലോകത്തെമ്പാടുമുള്ള സംഘടനകളിൽ പിന്തുടരുന്ന ഒരു പതിവാണ് ഇത്. ഒരംഗം മാത്രമാണ് ഇതുവരെ "രാജി സന്നദ്ധത" പ്രകടിപ്പിച്ചിട്ടുള്ളത്. രാജിസന്നദ്ധതയും രാജിയും തമ്മിൽ കടലും കടലാടിയും പോലെ വ്യത്യാസമുണ്ടെങ്കിലും അത്രയെങ്കിലും മാന്യത മറ്റു മെമ്പർമാർക്കില്ലാതെ പോയി എന്നത് അവർ യാതൊരുവിധ മാന്യതകൾക്കും മര്യാദകൾക്കും വിധേയരല്ല എന്നതിന്റെ തെളിവായി കണക്കാക്കാം. സഭയുടെ സുപ്രധാന സമിതികളുടെ ലിസ്റ്റ് പരിശോധിച്ചാൽ പത്തു വ്യക്തികൾ അടങ്ങുന്ന ഒരു കൂട്ടായ്മ മാറിയും മറിഞ്ഞും എല്ലാ സമിതികളെയും നിയന്ത്രിക്കാവുന്ന രീതിയിൽ ഉണ്ടെന്ന വസ്തുത വ്യക്തമാകും. ചുരുക്കമായി പറഞ്ഞാൽ സഭയുടെ പ്രധാന സമിതികളെല്ലാം ഈ പത്തുപേരുടെ കൈയിലാണ് എന്നു വ്യക്തം.

ഇവരെല്ലാം അസാമാന്യ പ്രതിഭാശാലികളും കാര്യക്ഷമതയുടെ പര്യായപദങ്ങളും സഭയോട് തികഞ്ഞ പ്രതിബദ്ധതയുള്ളവരുമായിരുന്നെങ്കിൽ അവർ ആ സ്ഥാനങ്ങളിൽ തുടരുന്നതിൽ എല്ലാവരും സന്തോഷിക്കുമായിരുന്നു. എന്നാൽ സഭയുടെ എല്ലാ പ്രവർത്തനമേഖലകളും കെടുകാര്യസ്ഥതയുടെയും ദുർഭരണത്തിന്റെയും വേദികളായി പരിണമിക്കുമ്പോൾ ഈ "പത്തന്മാർ" പ്രതിഭാശാലികളോ പ്രഗത്ഭമതികളോ അല്ലെന്നു വ്യക്തമാകും. സഭയോടുള്ള പ്രതിബദ്ധതയെപ്പറ്റിയാണെങ്കിൽ അതു പറയാതിരിക്കയാവും ഭേദം. സഭാമേലദ്ധ്യക്ഷന്മാർ പ്രായാധിക്യം മൂലം യുക്തിപൂർവ്വം തീരുമാനമെടുക്കുവാൻ കഴിവില്ലാത്തവരാണെന്ന് പരസ്യമായി ടെലിവിഷനിലൂടെ ലോകം മുഴുവൻ കണ്ട പത്രസമ്മേളനം നടത്തിയവർ മുതൽ സഭയുടെ തീരുമാനങ്ങളെ ടോർപ്പിഡോ ചെയ്യുവാൻ എതിർവിഭാഗവുമായി രഹസ്യധാരണയിലെത്തുന്നവർ വരെയുള്ളവർക്ക് എന്തു പ്രതിബദ്ധതയാണുള്ളത്?

സഭയുടെ ഗാത്രത്തിലാകമാനം വ്യാപിച്ചിരിക്കുന്ന ക്യാൻസറാണ് ഈ ഉപജാപക സംഘങ്ങൾ. ഇതിനെ നിർമ്മാർജ്ജനം ചെയ്താൽ മാത്രമേ സഭാഗാത്രത്തിന് ആരോഗ്യം വീണ്ടെടുക്കുവാനാവുകയുള്ളു. വിവിധ താല്പര്യക്കാരുടെ ഏജന്റന്മാരായി സഭയുടെ മർമ്മപ്രധാനമായ സ്ഥാനങ്ങളിൽ ഇരുന്നുകൊണ്ട് സഭയുടെ ജീവരക്തം ഊറ്റിക്കുടിച്ചു കൊഴുക്കുകയും സഭയെ ദുർബലമാക്കുകയും ചെയ്യുന്ന ഈ കിനാവള്ളികളെ പറിച്ചെറിയുവാൻ ഇനിയും അമാന്തിച്ചു കൂടാ.

സഭയോട് പ്രതിബദ്ധതയുള്ളവരും കാര്യശേഷിയുള്ളവരും തിരഞ്ഞെടുക്കപ്പെട്ടവരുമായ അംഗങ്ങളെ ഉൾപ്പെടുത്തി പുതിയ വർക്കിംഗ് കമ്മറ്റിയും ആലോചനാ സമിതിയും ഭരണഘടന നിഷ്കർഷിക്കുന്ന അംഗസംഖ്യാ പരിമിതിക്കുള്ളിലായി പുനഃസംഘടിപ്പിക്കുവാൻ മലങ്കര മെത്രാപ്പോലീത്തായോട് അഭ്യർത്ഥിക്കുവാൻ ഈ പംക്തി വിനിയോഗിക്കട്ടെ.

q

# ദേവലോകം അരമന വാങ്ങി അമ്പത്തിയഞ്ചാം വർഷം വി. മാർത്തോമ്മാ ശ്ലീഹായുടെ പൂർണ്ണകായ ചിത്രം സ്ഥാപിച്ചു

മലങ്കര ഓർത്തഡോക്സ് സഭയുടെ ആസ്ഥാനം സഭാ സ്ഥാപകനായ വി. മാർത്തോമ്മാശ്ലീഹായുടെ സിംഹാസനസ്ഥാനം കൂടിയാണ്. സഭയുടെ പൗരാണികതയും പൈതൃകവും പറഞ്ഞ് നാം അഭിമാനം കൊള്ളുമ്പോഴും സഭാ ആസ്ഥാനത്ത് ആ പരിശുദ്ധ പിതാവിന്റെ ഒരു പൂർണ്ണകായ ചിത്രം വരച്ചുവയ്പിയ്ക്കുവാൻ കാലാകാലങ്ങളിൽ സിംഹാസനാരൂഢരായ നാലു കാതോലിക്കാമാരും അരമന ഭരിച്ച അരഡസനിലേറെ മാനേജരന്മാരും മറന്നുപോയത് ഒരു പക്ഷേ മനഃപൂർവ്വമായിരിക്കയില്ല. അതിന്റെ പ്രാധാന്യത്തെപ്പറ്റി ചിന്തിയ്ക്കുവാനോ ഇങ്ങനെയൊരാശയം അവരുടെ മുമ്പിൽ ആർക്കെങ്കിലും അവതരിപ്പിയ്ക്കുവാനോ സാധിച്ചില്ല എന്നു സമാധാനിയ്ക്കാം. എന്നാൽ ഒരു വർഷം മുമ്പ് മലങ്കര ഓർത്തഡോക്സ് അൽമായവേദിയുടെ ഒരു സജീവപ്രവർത്തകൻ ഈ കുറവ് അരമന മാനേജർ ഫാ. കെ. സഖറിയായെ ധരിപ്പിയ്ക്കുകയും അദ്ദേഹത്തിന്റെ ഉത്സാഹഫലമായി സഭാസ്നേഹിയായ ഒരു ഒരത്മായക്കാരൻ അതിന്റെ ചെലവ് (ഉദ്ദേശം പന്തീരായിരം രൂപ) വഹിയ്ക്കാമെന്നേൽക്കുകയും ചെയ്തതിനാൽ വി. മാർത്തോമ്മാശ്ലീഹായുടെ തിരുശേഷിപ്പ് സ്ഥാപിച്ചിരിയ്ക്കുന്ന പീഠത്തിനു മുകളിൽ അദ്ദേഹത്തിന്റെ അതിമനോഹരമായ ഒരു എണ്ണച്ഛായാ ചിത്രം സ്ഥാപിയ്ക്കുവാനിടയായി (ദേവലോകം അരമനയുടെ സമീപവാസികൂടിയായ ആ സഭാസ്നേഹി തന്റെ പേര് വെളിപ്പെടുത്തരുത് എന്നാഗ്രഹിക്കുന്നതുകൊണ്ടാണ് അദ്ദേഹത്തിന്റെ പേര് പ്രസിദ്ധീകരിക്കാത്തത്).

ചിത്രം സംഭാവന ചെയ്ത മാന്യവ്യക്തിയേയും ഇതിന് മുൻകൈയെടുത്ത കെ. സഖറിയാ അച്ചനെയും അതിമനോഹരമായി ചിത്രം രചിച്ച ജോർജ് തോമസ് അച്ചനെയും മലങ്കര ഓർത്തഡോക്സ് അൽമായവേദി കലവറ കൂടാതെ അഭിനന്ദിയ്ക്കുന്നു. q

## പള്ളം പള്ളിയിൽ പ്രശ്നങ്ങൾ സൃഷ്ടിക്കുവാൻ വിഘടിതരുടെ ഇടപെടൽ

സമാധാനപരമായി പ്രവർത്തിക്കുന്ന ഓർത്തഡോക്സ് പള്ളികളിൽ പ്രശ്നങ്ങൾ സൃഷ്ടിക്കുക എന്ന വിഘടിത വിഭാഗത്തിന്റെ പദ്ധതി പള്ളം സെന്റ് പോൾസ് പള്ളിയിലേക്കും വ്യാപിപ്പിച്ചിരിക്കുന്നു. പള്ളി പുതുക്കിപ്പണിതപ്പോൾ റാസ തുടങ്ങിയ അനുഷ്ഠാനങ്ങൾക്കും ശവസംസ്കാരത്തിന് മൃതദേഹങ്ങൾ കൊണ്ടുവരുവാനുള്ള ആമ്പുലൻസിനും മറ്റും വഴിയൊരുക്കുവാനും പള്ളി പുരയിടത്തിലുണ്ടായിരുന്ന മുൻ വികാരിമാരുടെ കല്ലറകൾ തടസ്സമായി ഭവിച്ചു. പൊതുയോഗ തീരുമാനപ്രകാരം കല്ലറകൾ തുറന്ന് നാമമാത്രമായ അവശേഷിപ്പുകൾ പള്ളിയുടെ ഭിത്തിയിൽ സ്ഥാപിക്കയും ആവശ്യമായ വിവരങ്ങളുൾക്കൊള്ളുന്ന ശിലാഫലകം ഉറപ്പിക്കുകയും ചെയ്തു. ഭക്ത്യാദരപൂർവ്വം ധൂപപ്രാർത്ഥന തുടങ്ങിയ അനുഷ്ഠാനങ്ങളോടെയാണ് ഇതെല്ലാം നടത്തിയത്.

ഇതാണ് വിഘടിത വിഭാഗം ഇപ്പോൾ പ്രശ്നങ്ങൾ സൃഷ്ടിക്കുവാനായി ഉപയോഗപ്പെടുത്തുന്നത്. മുൻവികാരിമാരുടെ അനന്തരാവകാശികൾ എന്ന ന്യായത്തിൽ ഈ പ്രശ്നത്തിൽ ഇടപെടുന്നവർ ബഹുഭൂരിപക്ഷവും ഇപ്പോൾ ഓർത്തഡോക്സ് സഭയിലെ അംഗങ്ങളല്ല. അപൂർവ്വം ചിലർ ഓർത്തഡോക്സ് സഭയിലുള്ള മറ്റ് ഇടവകകളിലാണ് അംഗത്വമെടുത്തിരിക്കുന്നത്. ഇവരാരും ആണ്ടു കുർബാന ചൊല്ലിക്കുവാനോ ധൂപപ്രാർത്ഥന നടത്തിക്കുവാനോ ഇതുവരെ മിനക്കെട്ടിട്ടില്ല എന്നതും, കല്ലറകളുടെ സംരക്ഷണത്തിനോ മറ്റാവശ്യങ്ങൾക്കോ ഒരു പൈസപോലും ചിലവാക്കിയിട്ടില്ല എന്നതുമാണ് സത്യം. ഒരു വൈദികന്റെ അനന്തരതലമുറക്കാർ പെന്തക്കോസ്തു വിശ്വാസം സ്വീകരിച്ചവരാണ്. പൂർണ്ണമായും ഇടവകക്ക് അന്യരായ ഈ കൂട്ടർ ഇപ്പോൾ പോലീസ്-കോടതി നടപടികൾക്ക് ഇറങ്ങിപ്പുറപ്പെട്ടിരിക്കുന്നത് സദുദ്ദേശ്യപരമല്ലെന്നത് വ്യക്തമാണല്ലോ.

# കൈമുത്ത് കൊടുത്തില്ലെങ്കിൽ പരുമല പെരുന്നാളിനും തിരുമേനിമാരെ കിട്ടുകയില്ല!

അതെ, ഈ തലക്കെട്ട് കണ്ട് ആരും ഞെട്ടരുത്. ഇതൊരത്മായക്കാരന്റെ പ്രഖ്യാപനമല്ല. ഒരു പ്രമുഖ വൈദികന്റെ പ്രവചനമാണ്.

2005 നവംബർ 8-ന് ദേവലോകം അരമനയിൽ കൂടിയ പ. ബാവാമാരുടെ ഓർമ്മപ്പെരുന്നാൽ ആലോചനായോഗമാണ് രംഗം. പ. ദിദിമോസ് ബാവാ തിരുമേനിയാണ് അദ്ധ്യക്ഷൻ. പ. മാത്യൂസ് പ്രഥമൻ ബാവായുടെ ഓർമ്മപ്പെരുന്നാൾ ദിവസമായിരുന്നു യോഗം. വി. കുർബ്ബാനയിൽ നാലു മെത്രാപ്പോലീത്താമാർ സന്നിഹിതരായിരുന്നെങ്കിലും പ. ബാവാതിരുമേനിമാരുടെ ശ്രദ്ധ അടിയന്തിരത്തെപ്പറ്റി ആലോചിയ്ക്കുന്ന യോഗത്തിൽ അവരാരും പങ്കെടുക്കുവാൻ മിനക്കെട്ടില്ല. കോട്ടയം ഭദ്രാസന മെത്രാപ്പോലീത്താ നേതൃത്വം കൊടുക്കേണ്ട ഒരു യോഗം കൂടിയാണെങ്കിലും അദ്ദേഹം തന്റെ അസ്സാന്നിദ്ധ്യം കൊണ്ട് ശ്രദ്ധാർഹനാകുവാൻ പ്രത്യേകം ശ്രദ്ധിയ്ക്കുകയും ചെയ്തു.

ഭാഗ്യവശാൽ പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവാ തിരുമേനിയുടെ ശിഷ്യഗണങ്ങളായി അനേകം വൈദീകരുള്ളതിനാൽ അദ്ദേഹത്തിന്റെ ഓർമ്മപ്പെരുന്നാൾ ദിവസം ധാരാളം വൈദികർ സംബന്ധിച്ചു. അവരിൽ ഭൂരിഭാഗവും പ്രസ്തുതയോഗത്തിലും പങ്കെടുത്തു. നേരത്തെ തന്നെ വൈദികർ കസേരകൾ കയ്യടക്കിക്കഴിഞ്ഞതിനാൽ പാവം വൈദിക-അത്മായട്രസ്റ്റിമാർക്കും സെക്രട്ടറി കാരയ്ക്കൽ സാറിനും തിരുമേനിമാരെ ഉദ്ദേശിച്ചു ഒരുക്കിയ 'പീഠ'ങ്ങളിൽ (ബഹു. കെ. എം. ജോർജച്ചനോട് കടപ്പാട്) ഉപവിഷ്ഠരാകേണ്ടി വന്നു. പുറകേ വന്ന "പുറമ്പോക്കു വാസികളായ" അത്മായക്കാർക്കു ഇരിപ്പിടം കിട്ടുവാൻ പി. ആർ. ഓയ്ക്ക് കരളലിവുണ്ടാകേണ്ടി വന്നു (കരളലിവേറീടും താതാ...... എന്ന പാട്ട് ഓർമ്മിയ്ക്കാം).

യോഗമാരംഭിച്ചു. അദ്ധ്യക്ഷനായ സഭയുടെ പരമാദ്ധ്യക്ഷനെ കടത്തിവെട്ടിക്കൊണ്ട് 2004-ലെ പെരുന്നാൾ കമ്മറ്റി കൺവീനറച്ചൻ മൈക്ക് കൈവശപ്പെടുത്തി കമ്മറ്റി രൂപീകരണചുമതല സ്വയം ഏറ്റെടുത്തു. പല കമ്മറ്റികൾക്കും, അദ്ദേഹം രൂപം നൽകി. എല്ലാറ്റിലും അദ്ദേഹത്തിന്റെ മനംകവർന്ന വൈദികർ മാത്രം! ഇതെല്ലാം കണ്ട് സഹികെട്ട അത്മായക്കാർ ശക്തിയായി പ്രതികരിച്ചപ്പോൾ മാത്രം "കുറച്ചു അത്മായക്കാരെയും കമ്മറ്റിയിൽ വയ്ക്കാം" എന്നായി ഔദാര്യം. കമ്മറ്റി രൂപീകരണം പൂർത്തിയാക്കി മുൻവർഷത്തെ പെരുന്നാളിന്റെ വരവു ചെലവു കണക്ക് മാനേജരച്ചൻ ഒരു തുണ്ടു കടലാസ്സിൽ ഒതുക്കി വായിച്ചു. വരവധികം, ചെലവ് കുറവ്, ബാക്കി നഹി. ചെലവിൽ വ്യക്തികളും സ്ഥാപനങ്ങളും സ്പോൺസർ ചെയ്ത ആർച്ചുകളുടെ ചെലവും ചേർത്തു. എന്നിട്ടും ബാക്കിയുണ്ടെങ്കിലും അതിന്റെ കണക്കില്ല.

ചെലവിനം വായിച്ചപ്പോഴാണ് യോഗത്തിൽ പ്രതിഷേധശബ്ദം ഇരമ്പിയത്. പെരുന്നാളിൽ പങ്കെടുത്ത തിരുമേനിമാർക്ക് നൽകിയതായി പറയുന്ന കൈമുത്തിന് 29000 രൂപാ! (ഇതിൽ അച്ചന്മാരുടെ 'കവറുകളും' വരുമെന്ന് ആരോ പറയുന്നതു കേട്ടു). സഭയുടെ പരമാദ്ധ്യക്ഷന്മാരായി സഭയെ ഭരിച്ച പരിശുദ്ധ കാതോലിക്കാ ബാവാമാരുടെ ശ്രാദ്ധപ്പെരുന്നാളിൽ സംബന്ധിയ്ക്കുന്നതിന് തിരുമേനിമാർ കൈമുത്തു വാങ്ങുന്നതും കൊടുക്കുന്നതും ശരിയല്ലെന്ന് ഇളപ്പ ബുദ്ധികളായ ചിലഅത്മായക്കാർ ശബ്ദമുയർത്തിയപ്പോഴാണ് പ്രമുഖ വൈദികൻ അതിലും ശബ്ദമുർത്തി വിവാദമായ ഈ പ്രഖ്യാപനം നടത്തിയത്. പ്രഖ്യാ പനം ഒരിയ്ക്കൽ കൂടി പകർത്തുന്നു.

"കൈമുത്തു കൊടുത്തില്ലെങ്കിൽ പരുമല പെരുന്നാളിനു പോലും തിരുമേനിമാരെ കിട്ടുകയില്ല!" ആത്മാഭിമാനമുള്ള തിരുമേനിമാർ ഇതു വായിച്ച് ലജ്ജിക്കും. അല്ലാത്തവർ.....?

# ഒരു പന്തലിൽ രണ്ട് വിളമ്പോ?

## സി. യു. ഉതുപ്പ് പരിയാരം

ഓരോ ഭദ്രാസന മെത്രാപ്പോ ലീത്തായും അവരുടെ ഭദ്രാസനം തറവാട് സ്വത്തു പോലെയല്ലേ കൈകാര്യം ചെയ്യുന്നത്? തന്നിഷ്ടമല്ലേ കാണിക്കുന്നത്? അതിന് ഓശാന പാടാൻ ഏതാനും വ്യക്തികളും. ഓരോ ഭദ്രാസനത്തിൽപ്പെട്ട ഇടവകപള്ളികൾക്കും പള്ളി വിഹിതം യാതൊരു മാനദണ്ഡവുമില്ലാതെ നടപ്പാക്കുന്നു. ഉദാഹരണത്തിന് കോട്ടയം ഭദ്രാസനം ഒന്നായിരുന്നപ്പോൾ സ്പെഷ്യൽ ഗ്രേഡ് പള്ളികൾക്ക് ഉള്ള വിഹിത രീതിയല്ല, ഭദ്രാസനം രണ്ടായപ്പോൾ. കോട്ടയം സെൻട്രലിൽ ഗ്രേഡ് 1 പള്ളി ഇപ്പോൾ അടക്കുന്ന വിഹിതം 14600 രൂപ. കോട്ടയം ഭദ്രാസനത്തിൽ ഗ്രേഡ് 1 പള്ളി അടയ്ക്കുന്ന വിഹിതം 18750 രൂപ. ഭദ്രാസനം വിഭജിച്ചതു മൂലം ഇടവകാം ഗങ്ങളെ സാമ്പത്തികമായി കൂടുതൽ വിഷമിപ്പിക്കുകയല്ലേ ചെയ്യുന്നത്? ആദ്യ പ്രവാചകനും പുരോഹിതനും ദൈവത്തിൽനിന്നുള്ള നിർദ്ദേശം അനുസരിച്ചു എങ്കിൽ ഇപ്പോഴത്തെ ഭദ്രാസന മെത്രാപ്പോലീത്താമാർ അവരുടെ തന്നിഷ്ടത്തിൽ നിന്നല്ലേ പ്രവർത്തിയ്ക്കുന്നത്.

കോട്ടയം ഭദ്രാസന ആഫീസ് കോട്ടയം സെൻട്രൽ ഭദ്രാസനത്തിൽ ഇരിക്കുന്നതുകൊണ്ട് ആ ആഫീസും മറ്റും കോട്ടയം സെൻട്രൽ ഭദ്രാസനത്തിന് കൊടുക്കുക. കോട്ടയം ഭദ്രാസനം ഇരിക്കുന്ന ആഫീസും അതിൽ വാണരുളുന്ന ഭദ്രാസനാധിപനെയും ഞങ്ങൾക്ക് തരിക. അല്ലെങ്കിൽ അധിപന്മാർ മാറുക. ഓരോരുത്തരുടെയും ഭരണചാതുര്യങ്ങൾ കാണാമല്ലോ. ഇതല്ലേ അത്മായവേദിയും ആവശ്യപ്പെടുന്നത്? സഭ സഭാമക്കളുടേതാണെന്ന വിചാരം വേണം. അവരാണ് സഭയുടെ ജീവനാഡി. "എന്നെ അവർക്ക് വേണ്ടി സമർപ്പിച്ചതാണ്. ഞാൻ അവർക്ക് മാതൃകയായിരിക്കണം" എന്ന ചിന്തയാണ് മെത്രാന്മാരെ ഭരിയ്ക്കേണ്ടത്. വിദേശത്തെ സഭാമക്കളുടെ ആത്മീയ ആവശ്യങ്ങൾക്ക് വേണ്ടി പോയാൽ മാസങ്ങളോളം അവിടെ കഴിയാതെ, കാര്യനിർവ്വഹണശേഷം തിരികെ പോരണം. അവിടെ ഉള്ളവരുടെ ആത്മീയാവശ്യങ്ങൾ നിറവേറ്റാൻ അവിടെയും അധിപന്മാർ ഉണ്ടല്ലോ.

ഇടവക മെത്രാപ്പോലീത്താ ഇടവകക്കാരുടെ ആത്മീയാവശ്യങ്ങൾക്ക് മുൻതൂക്കം കൊടുക്കണം. ആണ്ടിൽ ഒരു തവണയെങ്കിലും നിർബന്ധമായും ഓരോ പള്ളിയും സന്ദർശിക്കണം. കാലചക്രകറക്കത്തിൽ കുടുംബങ്ങൾക്ക് ഉണ്ടാകുന്ന സാമ്പത്തിക ഏറ്റക്കുറച്ചിൽ പള്ളികളെയും ബാധിക്കും. ഓരോ 10 വർഷം കൂടുമ്പോഴും പള്ളികളുടെ സാമ്പത്തിക വളർച്ച മനസ്സിലാക്കി ഗ്രേഡ് മാറ്റണം. 10 കൊല്ലം മുമ്പ് ഉണ്ടായിരുന്ന സാമ്പത്തികമാണോ ചെറിയ പള്ളികൾക്ക് ഇന്ന്? ഇതു മനസ്സിലാക്കി ആരെയും പിണക്കാതെ യജമാനൻ ഏല്പിച്ച താലന്ത് വലുതാക്കി കൊടുക്കുന്ന നല്ല ദാസൻ, ആകുവാൻ ശ്രമിക്കുക. പല ഉന്നതരും ക്ഷയിച്ചില്ലേ. നമ്മുടെ സഭയുടെ തലപ്പത്ത് ഉണ്ടായിരുന്ന പലരും ഇതിനുദാഹരണമല്ലേ?

എനിക്ക് ഒന്നേ പറയാനുള്ളു. "ഒരു പന്തലിൽ രണ്ടു വിളമ്പ്" അവസാനിപ്പിക്കണം. വിഷമിക്കുന്നവരെ കൂടുതൽ വിഷമിപ്പിക്കാതെ കാലത്തിനൊത്ത് മുന്നോട്ടു പോകുക. നനയുന്നടം തന്നെ കൂടുതൽ കുഴിക്കാതിരിക്കുക. ൧

## പ. ബാവാ നന്ദി പ്രകാശിപ്പിച്ചു

കോട്ടയം: പ. മാത്യൂസ് ദ്വിതീയൻ ബാവ കാലം ചെയ്ത സമയത്തും സുന്നഹദോസ് തീരുമാനം ഉണ്ടാകുന്നതുവരെയുള്ള സമയത്തും ദേവലോകം അരമനയിൽ സ്തുത്യർഹമായ നിലയിൽ നേതൃത്വം നൽകിയ അത്മായവേദിക്ക് പ. ദിദിമോസ് പ്രഥമൻ ബാവാ നന്ദി പ്രകാശിപ്പിച്ചു. ഔദ്യോഗികമായി കാലം ചെയ്ത വിവരം അറിയിക്കാൻ വിളിച്ചു ചേർത്ത പത്രസമ്മേളനത്തിലാണ് നന്ദി പ്രകാശിപ്പിച്ചത്.

# ഈപ്പൻകുന്ന് മലങ്കരസഭയുടെ സ്വന്തമാകണം

### (അൽമായവേദി സഭാ നേതൃത്വത്തിനു സമർപ്പിച്ച നിവേദനം)

ഭാഗ്യസ്മരണാർഹനും, മഹാനും പരിശുദ്ധനുമെന്ന് വിഖ്യാതനുമായ മോറാൻ മാർ ബസ്സേലിയോസ് ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാ തിരുമനസ്സുകൊണ്ട് തന്റെ അന്ത്യകല്പനയിൽ അദ്ദേഹം ജീവനുതുല്യം സ്നേഹിച്ച മലങ്കര ഓർത്തഡോക്സ് സഭാമക്കൾക്ക് സഭയുടെ ശോഭനമായ ഭാവിയും ശ്രേയസ്സും ഉയർത്തുവാൻ അനേകം ഉൽബോധനങ്ങൾ നൽകുന്ന കൂട്ടത്തിൽ പ്രത്യേകം നമ്മെ ഓർപ്പിക്കുന്ന ഒരു സംഗതി "നമ്മുടെ കാലശേഷം നമ്മുടെ പിൻഗാമികളായി വരുന്ന കാതോലിക്കാമാർ ഇവിടെ (ദേവലോകം കാതോലിക്കേറ്റ് അരമനയിൽ) സ്ഥിരമായി താമസിയ്ക്കുകയും നമ്മെ തുടർന്ന് ഇവിടെത്തന്നെ കബറടക്കപ്പെടുകയും ചെയ്യണമെന്നുള്ളതാണ് നമ്മുടെ ആഗ്രഹമെന്നും നിങ്ങളെ അറിയിച്ചുകൊള്ളുന്നു" എന്നാണല്ലോ. ആ പിതാവിനെ തുടർന്ന് കാതോലിക്കാപദം പ്രാപിച്ച പ. ഔഗേൻ പ്രഥമൻ ബാവായും പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായും അതനുസരിച്ച് അവിടെ തന്നെ കബറടക്കപ്പെട്ടു. കൂടാതെ പ. മാത്യൂസ് പ്രഥമൻ ബാവാ കൂടുതലായി രണ്ടു കബറുകൾ കൂടി (രണ്ടു കാതോലിക്കാമാർക്കു കൂടി ഉദ്ദേശിച്ച്) പണി ചെയ്യിക്കുകയും ചെയ്തു. ഭാവിയിലെ ആവശ്യങ്ങൾക്ക് അവിടെ വേണ്ടത്ര സ്ഥലസൗകര്യങ്ങളുണ്ടു താനും. ഇതെല്ലാം അവഗണിച്ച് പിന്നാലെ വന്ന പരിശുദ്ധ മാത്യൂസ് ദ്വിതീയൻ ബാവാ തന്റെ വിൽപത്രത്തിൽ, താൻ കാലം ചെയ്താൽ ശാസ്താംകോട്ടയിൽ കബറടക്കണമെന്ന് രേഖപ്പെടുത്തുകയും അതനുസരിച്ച് അവിടെ (ഈപ്പൻകുന്നിൽ) അദ്ദേഹത്തിന്റെ ഭൗതികദേഹം കബറടക്കുകയും ചെയ്തു. ജീവിച്ചിരുന്ന കാലത്തു തന്നെ അതിനുറപ്പു വരുത്തുവാൻ സി. റ്റി. ഈപ്പൻ ട്രസ്റ്റു വകയായ ആ സ്ഥലത്ത് ഒരു ചാപ്പലും ചാപ്പലിനോടനുബന്ധിച്ച് കബറും കബർമുറിയും പണി കഴിപ്പിച്ചിരുന്നല്ലോ.

ഡോ: സി. റ്റി. ഈപ്പൻ ട്രസ്റ്റ് ഒരു സ്വകാര്യ ട്രസ്റ്റാണ്, മലങ്കര ഓർത്തഡോക്സ് സഭയുടെ വകയല്ല. പ. ബാവാ തിരുമേനി കൊല്ലം ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്ന കാലത്ത് രൂപീകരിച്ച ആ ട്രസ്റ്റിന്റെ ചെയർമാൻ അദ്ദേഹമായിരുന്നു. അദ്ദേഹം കാതോലിക്കാ ആയപ്പോൾ പിൻഗാമിയായി വന്ന മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ ട്രസ്റ്റിന്റെ ചെയർ മാനായി. ഈ കാലയളവിലെങ്ങും ഇപ്പോഴും ഈ ട്രസ്റ്റ് മലങ്കരസഭയുടെ ഔദ്യോഗിക ട്രസ്റ്റായിട്ടില്ല. അങ്ങനെയെങ്കിൽ ഡോ: സി. റ്റി. ഈപ്പൻ മുൻകൈയെടുത്തു സ്ഥാപിച്ച സ്വകാര്യ ട്രസ്റ്റു വസ്തുക്കളിൽ പ. ബാവാ തിരുമേനി തന്റെ സഭാമക്കൾ ദാനമായി കൊടുത്ത അളവറ്റ പണം ഉപയോഗിച്ച് എട്ടോളം സ്ഥാപനങ്ങൾ പടുത്തുയർത്തിയത് ശരിയായ നടപടിയായിരുന്നോ എന്ന് ആരെങ്കിലും സംശയം പ്രകടിപ്പിച്ചാൽ അത് തെറ്റെന്ന് പറയാമോ? ഒരു സ്വകാര്യ ട്രസ്റ്റ് വസ്തുവായ ഈപ്പൻകുന്നിൽ പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന ഒരു മഹാചാര്യൻ അന്ത്യവിശ്രമം കൊള്ളുന്നത്, അതദ്ദേഹത്തിന്റെ അഭീഷ്ടമാണെങ്കിൽ കൂടി ഏതൊരു ഓർത്തഡോക്സുകാരനെയാണ് അഭിമാനവിജൃംഭിതനാക്കുന്നത്?

അദ്ദേഹത്തിന്റെ വിശ്വസ്ത അനുയായിയും ഭദ്രാസനത്തിന്റെ പിൻഗാമിയുമായ മാർ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്താ ചെയർമാനും, ആ പിതാവിനെ സ്നേഹിക്കുന്ന സഭാംഗങ്ങളായ ട്രസ്റ്റംഗങ്ങളും ഈ തെറ്റു തിരുത്തുമെന്ന് നമുക്കാശിയ്ക്കാം. അങ്ങനെ മലങ്കരസഭയുടെ പരമാധ്യക്ഷനായി പതിനാലു വർഷം സഭയെ ഭരിച്ച ആചാര്യനോടും അദ്ദേഹം സ്നേഹിച്ചു പരിലാളിച്ച സഭാമക്കളോടും നീതി പുലർത്താം. ഈപ്പൻകുന്ന് എത്രയുംവേഗം മലങ്കര ഓർത്തഡോക്സ് സഭയുടെ തനതു ഭൂമിയാകുവാൻ പ്രാർത്ഥിയ്ക്കുന്നു.

## ലീഗൽ സെൽ പുനഃസംഘടിപ്പിച്ചു

കോട്ടയം: ദീർഘകാലമായി അൽമായ വേദി ആവശ്യപ്പെട്ടുവന്ന ലീഗൽ സെൽ പുനഃസംഘടന പ. ബാവാതിരുമനസ്സ് നടത്തി. ലീഗൽ സെല്ലിൽ കടന്നുകൂടിയ അനർഹരെ പുറത്താക്കിയാണ് പുനഃസംഘടന നടത്തിയത്. റിട്ട. ജഡ്ജി പി. ജി. ജേക്കബാണ് കൺവീനർ.

## ഔദ്യോഗികമായി തടഞ്ഞു!

ചെങ്ങന്നൂർ: ചെങ്ങന്നൂർ ഭദ്രാസനത്തിൽനിന്നും തൃക്കുന്നത്തു സെമിനാരിയിലേക്കു യാത്ര പുറപ്പെട്ട സന്നദ്ധ സേവകരെ ദേവലോകത്തെ ഒരു സമുദായ പ്രമാണി തടഞ്ഞതായി റിപ്പോർട്ട്. പ. ബാവാ തിരുമനസ്സിന് പിന്തുണ പ്രഖ്യാപിച്ചുകൊണ്ട് ഒരു ബസ്സിൽ യാത്ര തിരിച്ച ഇവരെ തടഞ്ഞ വിവരമറിഞ്ഞ് ടി. സമുദായ പ്രമാണിയെ തൃക്കുന്നത്തു സെമിനാരിയിൽ ഓർത്തഡോക്സ് വിശ്വാസികൾ തടഞ്ഞുവച്ചു. കോട്ടയം ഭദ്രാസനത്തിലെ ഉത്തരവാദിത്വപ്പെട്ട ഒരു പട്ടക്കാരനും ഇപ്രകാരം യാത്ര തടഞ്ഞതായും റിപ്പോർട്ടുണ്ട്.

## അത്മായവേദി പ്രവർത്തകർ തൃക്കുന്നത്തു സെമിനാരിയിൽ

തൃക്കുന്നത്തു സെമിനാരിയിൽ നിന്നുള്ള അറിയിപ്പിനെ തുടർന്ന് ആത്മായ വേദി പ്രസിഡന്റ് ശ്രീ. കെ. വി. ഏബ്രഹാമിന്റെയും വൈസ് പ്രസിഡന്റ് ക്യാപ്റ്റൻ കോശി മത്തായിയുടെയും നേതൃത്വത്തിൽ 2 വാഹനങ്ങളിൽ വിശ്വാസികൾ 24-ാം തീയതി 7 മണിയോടെ സെമിനാരിയിൽ എത്തി. മാനേജർ ഫാ. ബോബി വറുഗീസ് സ്വീകരിച്ചു. തെയോഫിലോസ് തിരുമേനിയുടെ കബറിങ്കലെ പ്രാർത്ഥനയ്ക്കു ശേഷം പ. ബാവാ തിരുമേനിയേയും യൂഹാനോൻ മാർ മിലിത്തിയോസ് തിരുമേനിയേയും കണ്ട് അനുഗ്രഹം വാങ്ങി. വിഘടിതരുടെ ശല്യം ഇല്ലാത്തതിനാൽ ഭക്ഷണത്തിനു ശേഷം 12 മണി രാത്രിയോടെ തിരിച്ചുപോന്നു.

കോട്ടയം ഭദ്രാസന തീരുമാനപ്രകാരം 25 ന് അധികം ആളുകൾ എത്തും എന്ന് ഉറപ്പു നല്കി. പക്ഷേ പുതുപ്പള്ളി പള്ളിയിൽ നിന്നു ഒരു വണ്ടി വിശ്വാസികൾ മാത്രം പോയി. മറ്റു പള്ളികളിൽനിന്നും വിശ്വാസികളെ അയയ്ക്കുന്ന തീരുമാനം നടപ്പാക്കുവാൻ ഭദ്രാസനകേന്ദ്രം തയ്യാറായില്ല.

**ഓഫ് സൈഡ് – ഓഫ് സൈഡ്**

### സംയുക്ത സമിതി എന്ന വഞ്ചനാ സമിതി

വടക്കുള്ള സമുദായത്തിലെ ഇരുവിഭാഗം സമുന്നതർക്കും ഇപ്പോൾ വേണ്ടത് ഉമ്മൻ ചാണ്ടി ഗവൺമെന്റിന്റെ താല്പര്യങ്ങളാണ്. എൽ. ഡി. എഫ്. വരുമ്പോൾ കക്ഷി വഴക്ക് വീണ്ടും ആകാം എന്ന ധാരണാ അടിസ്ഥാനത്തിൽ കോടതി ഉത്തരവ് ഉത്തരത്തിൽവച്ച് വോട്ടു കിട്ടാൻ പള്ളികൾ തുറന്നു തുടങ്ങി.


## അഖില മലങ്കര ഓർത്തഡോക്സ് അത്മായവേദി

കെ. വി. ഏബ്രഹാം കൊടുവത്ത് (വർക്കിംഗ് പ്രസിഡന്റ്) ഫോൺ: 0481 -2432507
തോമസ് ചാണ്ടി (സെക്രട്ടറി) ഫോൺ: 0481 - 2517406, 3957546, 9847563188
തോമസ് കോച്ചേരി (ട്രഷറർ) ഫോൺ: 0481 - 2462553

**അംഗത്വത്തിനും യൂണിറ്റ് രജിസ്റ്റർ ചെയ്യുന്നതിനും അൽമായ വേദിയെ സംബന്ധിച്ച് വിശദവിവരങ്ങൾക്കും ബന്ധപ്പെടുക:**

**AKHILA MALANKARA ORTHODOX ALMAYA VEDI**

**(Reg. No. K - 713/2005) Post Box No. 652, Kottayam 686 001**

**E-mail: almayavedi@yahoo.co.in**

**Web: www.malankaranazrani.info/Almaya Vedi/almaya.htm**

**To visit Our Online Discussion group (Malankara Orthodox Renaissance Movement) on the web, go to: http://in.groups.yahoo.com/group/MORM/**

# കൂനൻകുരിശു സത്യം: ഭാരതത്തിന്റെ പ്രഥമ ദേശീയ സ്വാതന്ത്ര്യപ്രക്ഷോഭണം: എം. കുര്യൻതോമസ്

**കൂനൻകുരിശ് സത്യത്തെ അനുസ്മരിക്കുവാനും ചരിത്രപഠനത്തിനുമായുള്ള സെമിനാർ അഖില മലങ്കര അൽമായവേദിയുടെ ആഭിമുഖ്യത്തിൽ ജനു. 8-ാം തീയതി ഞായറാഴ്ച പാമ്പാടിയിൽ ചേർന്നു. റിപ്പോർട്ടും അവതരിപ്പിച്ച രേഖകളും ചേർത്തിരിക്കുന്നു:**

1857-ലെ ശിപായി ലഹളയാണ് ഭാരതത്തിലെ പ്രഥമ സ്വാതന്ത്ര്യ പ്രക്ഷോഭണമെന്ന ചരിത്രകാരന്മാരുടെ അഭിപ്രായം ശരിയല്ലെന്നും അതിനും ഇരുനൂറ്റിനാലു വർഷങ്ങൾക്കു മുമ്പ് മട്ടാഞ്ചേരിയിൽ വച്ചു പോർട്ടുഗീസ് ഭരണകൂടത്തിനും അവർ നേതൃത്വം കൊടുത്ത റോമൻ കത്തോലിക്കാ മതമേധാവിത്വത്തിനും എതിരേ മലങ്കര നസ്രാണികൾ നടത്തിയ ചരിത്രപ്രസിദ്ധമായ കൂനൻകുരിശു സത്യമാണ് യഥാർത്ഥത്തിലുള്ള ഭാരതത്തിലെ ആദ്യത്തെ സ്വാതന്ത്ര്യ പ്രക്ഷോഭണമെന്നും പ്രശസ്ത സഭാചരിത്രകാരനായ എം. കുര്യൻ തോമസ് പ്രസ്താവിച്ചു.

2006 ജനുവരി 8-ന് കൂനൻ കുരിശു സത്യത്തിന്റെ പാമ്പാടിയിൽ വച്ചു നടത്തിയ 353-മത് വാർഷിക അനുസ്മരണ സമ്മേളനത്തിൽ മുഖ്യപ്രബന്ധം അവതരിപ്പിച്ചു കൊണ്ടു പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. തോമ്മാ അർക്കദിയാക്കോന്റെ നേതൃത്വത്തിൽ 1653 ജനുവരി മൂന്നാം തീയതി മട്ടാഞ്ചേരി പള്ളിയ്ക്കകത്ത് ഒരു കുരിശും കത്തിച്ച രണ്ടു മെഴുകുതിരികളും സാക്ഷി നിർത്തി റോമൻ കത്തോലിക്കാ നുകം വലിച്ചെറിഞ്ഞു കൊണ്ട് സത്യപ്രതിജ്ഞ നടക്കുമ്പോൾ പള്ളിയകത്ത് ഇടംകിട്ടാഞ്ഞു ഇരുപതിനായിരത്തോളം വരുന്ന ജാത്യാഭിമാനികളായ, മാർത്തോമ്മാ മാർഗ്ഗത്തെ സ്വജീവനെക്കാൾ വിലമതിയ്ക്കുന്ന ധീരരായ നസ്രാണികൾ പള്ളിയ്ക്കു പുറത്ത് സ്ഥാപിച്ചിരുന്ന താരതമ്യേന ചെറിയ കരിങ്കൽകുരിശിൽ വടം (ആലാത്ത്) കെട്ടി അതിൽ പിടിച്ചു കൊണ്ട് സത്യപ്രതിജ്ഞ ഏറ്റു ചൊല്ലുകയാണുണ്ടായതെന്നും അദ്ദേഹം തുടർന്ന് പറഞ്ഞു. കൂനൻകുരിശ് എന്നു പറഞ്ഞ് റോമൻ കത്തോലിക്കർ ഇപ്പോൾ പ്രചരിപ്പിയ്ക്കുന്ന കുരിശ് യഥാർത്ഥത്തിലുള്ളതല്ലെന്നും അന്ന് നസ്രാണികൾ വടംകെട്ടി സത്യം ചെയ്ത കുരിശ് പിൽക്കാലത്ത് കത്തോലിക്കാ സഭയ്ക്ക് ദോഷം ചെയ്യുമെന്ന് ഭയന്ന് അവർ തന്നെ നശിപ്പിച്ചിരിയ്ക്കാമെന്നും അദ്ദേഹം പറഞ്ഞു. ഇപ്പോഴത്തെ കുരിശിന് നൂറുവർഷത്തിൽ താഴെ പഴക്കമേയുള്ളു.

കരിങ്കൽ കുരിശുകൾ കൂനുകയോ വളയുകയോ ചെയ്കയില്ല. അന്നത്തെ കുരിശ് "ചെറിയ കുരിശ്" എന്ന അർത്ഥത്തിൽ "കുഞ്ഞൻ കുരിശ്" എന്ന് വിളിയ്ക്കപ്പെട്ടിരിക്കാമെന്നും, വിദേശികളുടെ ഉച്ചാരണത്തിൽ കുഞ്ഞൻകുരിശ് കൂനൻകുരിശായി രൂപാന്തരപ്പെട്ടിരിയ്ക്കാമെന്നും അദ്ദേഹം സമർത്ഥിച്ചു.

തുടർന്ന് നടന്ന ചരിത്രപഠന ക്ലാസ്സിലും, ചർച്ചയിലും കോട്ടയം ഭദ്രാസന കൗൺസിൽ അംഗങ്ങളായ കെ. കെ. ഏബ്രഹാം, പ്രൊഫ. ഐസക്ക് പി. ഏബ്രഹാം എന്നിവരും അത്മായവേദി പ്രവർത്തകരായ കെ. വി. ഏബ്രഹാം കൊടുവത്ത്, ക്യാപ്റ്റൻ കോശി മത്തായി, തോമസ് ചാണ്ടി, തോമസ് കൊച്ചേരി, ഫിലിപ്പോസ് പോട്ടക്കാവയലിൽ, കെ. യു. ഫിലിപ്പോസ്, സാബു വടകര, ജോയ്സ് തോട്ടയ്ക്കാട്, ബാബു തോമസ് വെട്ടുവയലിൽ, ജയിംസ് പാമ്പാടി തുടങ്ങിയവർ സജീവമായി പങ്കെടുത്തു.

# കൂനൻകുരിശ് സത്യം – മിഥ്യകളും സത്യങ്ങളും

## തോമസ് ചാണ്ടി

കൂനൻകുരിശ് സത്യം മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രത്തിന്റെ ഗതി തിരിച്ചുവിട്ട സുപ്രധാന സംഭവങ്ങളിലൊന്നാണ്. മാർതോമ്മാശ്ലീഹായുടെ ആഗമനം, പേർഷ്യയിൽ നിന്നുമുള്ള ഇന്ന് ക്നാനായക്കാരെന്നറിയപ്പെടുന്നവരുടെ കുടിയേറ്റം, ഉദയംപേരൂർ സുന്നഹദോസ്, കൂനൻകുരിശ് സത്യം, ഒന്നാം മാർതോമ്മായുടെ സ്ഥാനാരോഹണങ്ങൾ, മാർ ഗ്രീഗോറിയോസ്, മാർ ഈവാനിയോസ് എന്നീ അന്ത്യോഖ്യൻ മെത്രാന്മാരുടെ ആഗമനം, ക്ലോഡിയസ് ബുക്കാനന്റെ ആഗമനം, മാവേലിക്കര പടിയോല, പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിന്റെ മലങ്കര മെത്രാൻ സ്ഥാനം പ്രാപിക്കൽ, വട്ടശ്ശേരിൽ തിരുമേനിക്കെതിരെ അബ്ദുള്ളാ പാത്രിയർക്കീസ് നടത്തിയ അന്യായമായ മുടക്ക്, കാതോലിക്കേറ്റ് സ്ഥാപനം, ഭരണഘടന അംഗീകാരം, 1958-ലെ പരസ്പര സ്വീകരണം, യാക്കൂബ് തൃതീയൻ പാത്രിയർക്കീസിന്റെ കുപ്രസിദ്ധമായ 203-ാം നമ്പർ കല്പന, 2002-ലെ പരുമല അസ്സോസിയേഷൻ എന്നിവയാണ് സഭയുടെ ചരിത്രഗതിയെ ഏറ്റവും നിർണ്ണായകമായി സ്വാധീനിച്ച സംഭവവികാസങ്ങൾ. ഇവയിൽ മാവേലിക്കര പടിയോലക്ക് മുൻപുള്ള ചരിത്ര സംഭവങ്ങൾ സംബന്ധിച്ച പഠനങ്ങൾ ഇന്നും അപര്യാപ്തമായിരിക്കുന്നു.

'നിരണം ഗ്രന്ഥവരി' എഴുതിയ ആളെന്നു വിശ്വസിക്കപ്പെടുന്ന കായംകുളം ഫീലിപ്പോസ് റമ്പാൻ, ഇട്ടൂപ്പ് റൈറ്റർ, ഇ. എം. ഫിലിപ്പ് എന്നിവരുടെ രചനകളാണ് പിൽക്കാലത്ത് പഠനങ്ങൾ നടത്തിയ പലരും ആധാരമാക്കിയിട്ടുള്ളത്. കത്തോലിക്കാസഭ തങ്ങൾക്ക് സ്വതസിദ്ധമായ ചരിത്രം മാനുഫാക്ചർ ചെയ്യലിനായി സൃഷ്ടിച്ചിട്ടുള്ള രേഖകൾ, അന്ത്യോഖ്യൻ പക്ഷപാതികൾ നടത്തിയിട്ടുള്ള തെറ്റായ വ്യാഖ്യാനങ്ങൾ തുടങ്ങിയവയെല്ലാം ചേർന്ന് ചരിത്രാന്വേഷിയുടെ ജോലി അതീവ ദുഷ്കരമാക്കിത്തീർത്തിരിക്കയാണ്. മലങ്കര സഭാചരിത്രപഠനത്തിൽ നൂതന പന്ഥാവുകൾ വെട്ടിത്തുറക്കുകയും സത്യത്തെ മനനം ചെയ്തെടുക്കുകയും അതിനെ പ്രതിഭയുടെ ആലയിൽ ഖനനം ചെയ്ത് ശോഭിത മാക്കുകയും ചെയ്ത മഹദ്വ്യക്തിത്വങ്ങൾ രണ്ടാണ് - ഡോ. വി. സി. ശമുവേലച്ചനും ഇസെഡ് എം. പാറേട്ടും. ശമുവേലച്ചന്റെ ദീപശിഖയേന്തുവാൻ ഇന്ന് റവ. ഡോ. എം. ഒ. ജോണും റവ. ഡോ. റ്റി. ഐ. വർഗ്ഗീസുമുണ്ടെങ്കിൽ പാറേട്ടിന്റെ പാത പിന്തുടരുവാൻ എം. കുര്യൻ തോമസ്, ജോയ്സ് തോട്ടയ്ക്കാട് എന്നിവരാണുള്ളത്. ഒരു പുരുഷായുസ്സ് മുഴുവൻ ഹോമിച്ച് പാറേട്ടെ കറിയാക്കുട്ടിച്ചായൻ രചിച്ച ഗ്രന്ഥങ്ങൾ ഇന്ന് "ഔട്ട് ഓഫ് പ്രിന്റ്" ആയിരിക്കയാണ്. തികഞ്ഞ സഭാസ്നേഹിയായ പാറേട്ട് ഈ ഗ്രന്ഥങ്ങളുടെ പകർപ്പവകാശം സഭയ്ക്ക് നൽകിയെങ്കിലും ആ മഹത്തായ ഗ്രന്ഥങ്ങൾ - ചരിത്രപരമായവയെങ്കിലും - വീണ്ടും അച്ചടിക്കുവാനോ ആവശ്യക്കാർക്ക് ലഭ്യമാക്കുവാനോ ഉള്ള ഒരു സംവിധാനം ഇന്നില്ല.

കൂനൻകുരിശിനെ സംബന്ധിച്ചിടത്തോളം താഴെപ്പറയുന്ന വസ്തുതകൾ ചരിത്രദൃഷ്ട്യാ അനിഷേധ്യങ്ങളാണ്.

1. 1599 ലെ ഉദയംപേരൂർ സുന്നഹദോസ് വഴിയായി പോർട്ടുഗീസുകാർ മലങ്കരസഭയുടെ അതുവരെയുള്ള ചരിത്രഗതിക്കുവിരുദ്ധമായും ബലാൽക്കാരേണയും ഈ സഭയെ റോമാനുകത്തിന് കീഴിലാക്കുവാൻ ശ്രമിച്ചു - കുറച്ചുകാലത്തേക്കെങ്കിലും റോമാലക്ഷ്യങ്ങൾ നിറവേറ്റി.

2. സുന്നഹദോസ് തീരുമാനങ്ങൾ എതിരില്ലാതെ എന്ന് രേഖപ്പെടുത്തപ്പെട്ടുവെങ്കിലും അന്നത്തെ സാഹചര്യത്തിൽ സുന്നഹദോസ് നടത്തിയ രീതിയോടും അതിലെ കാനോനാകളോടും ശക്തിയായ എതിർപ്പുള്ള ഒരു ഗണ്യമായ വിഭാഗം ആത്മ നൊമ്പരത്തോടെ റോമാസഭക്ക് വഴിപ്പെട്ടു.

3. ഈ എതിർപ്പ് തുറന്നു പ്രകടിപ്പിക്കുവാൻ കളമൊരുങ്ങിയത് 1653-ൽ 54 വർഷങ്ങൾക്കു ശേഷം - ഒരു പക്ഷെ ഉദയംപേരൂർ സുന്നഹദോസ് നേരിട്ട് കണ്ടറിഞ്ഞ തലമുറ തിരശ്ശീലക്കപ്പുറത്തേക്ക് പോയിക്കഴിഞ്ഞ ശേഷം ആയിരുന്നു. അതിന്റെ കാരണങ്ങൾ അപഗ്രഥിച്ചാൽ

**എ.** പോർട്ടുഗീസുകാർ അജയ്യരാണെന്ന ധാരണ ഡച്ചുകാരുടെ ആഗമനത്തോടെ ചോദ്യം ചെയ്യപ്പെട്ടു. എന്നാൽ ഗണ്യമായ ഭൂരിപക്ഷം മേഖലകളിലും പോർച്ചുഗീസുകാർക്ക് അധീനതയും സ്വാധീനവുമുണ്ടായിരുന്നു എന്ന വസ്തുതയും വിസ്മരിക്കാവുന്നതല്ല.

**ബി.** തോമസ് അർക്കദിയാക്കോനും ഇട്ടിത്തൊമ്മൻ കത്തനാരും ജനത്തിന് നേതൃത്വം നൽകുവാൻ മുന്നോട്ടു വന്നു. ധിഷണശാലികളും ശക്തരുമായ നേതാക്കൾക്കു പിന്നിൽ ജനത്തിന് അണിനിരക്കുവാൻ ബുദ്ധിമുട്ടുണ്ടായിരുന്നില്ല.

**സി.** അഹത്തുള്ള എന്ന പൗരസ്ത്യമെത്രാന്റെ ആഗമനം, ഈ ഭാഗം അല്പംകൂടി വിശദമായ പരിഗണന അർഹിക്കുന്നു.

**സി - 1.** 1652 -ൽ അഹത്തുള്ള എന്ന പൗരസ്ത്യമെത്രാന്റെ ആഗമനം ഉണങ്ങിക്കരിഞ്ഞു നിന്ന വനത്തിലേക്ക് വന്നു വീണ ഒരു തീജ്വാലയായിരുന്നു. ഇ. എം. ഫിലിപ്പ് അവകാശപ്പെടുന്നത് അഹത്തുള്ള സാക്ഷാൽ ഇഗ്നാത്തിയോസ് പാത്രിയർക്കീസായിരുന്നു എന്നാണ്. എന്നാൽ ആ കാലഘട്ടത്തിൽ ആ പേരിൽ ഒരു പാത്രിയർക്കീസില്ലായിരുന്നു എന്നു മനസ്സിലാക്കുവാനുള്ള ചരിത്രജ്ഞാനമുള്ള കണിയാമ്പറമ്പിലച്ചനും മറ്റും പറയുന്നത് അന്ത്യോഖ്യൻ സഭയുടെ മെത്രാനായിരുന്നു അദ്ദേഹം എന്നാണ്. എന്നാൽ റോമൻ കത്തോലിക്കാ ചരിത്രകാരന്മാരുടെ ദൃഷ്ടിയിൽ അഹത്തുള്ള കത്തോലിക്കാ വിശ്വാസം സ്വീകരിച്ച പൗരസ്ത്യ മെത്രാനായിരുന്നു. കത്തോലിക്കാ വിശ്വാസം സ്വീകരിച്ച ഒരു മെത്രാൻ കത്തോലിക്കാ സഭയ്ക്കെതിരായ ഒരു കലാപത്തിന് നേതൃത്വം നൽകുവാൻ കടൽകടന്നെത്തിയതെങ്ങനെയെന്ന ചോദ്യമൊന്നും കത്തോലിക്കാ ചരിത്രകാരന്മാരെ അലട്ടുന്നില്ല.

**ഡി.** അഹത്തുള്ളയെ പോർട്ടുഗീസുകാർ വധിച്ചത് കൊച്ചിയിൽ കടലിൽ തള്ളിയിട്ടാണോ അതോ ഗോവയിലെ കുപ്രസിദ്ധമായ ഇൻക്വിസിഷൻ കോടതിയുടെ വിചാരണ പ്രഹസനത്തിന് ശേഷം അവിടെവെച്ചാണോ എന്നതു വ്യക്തമല്ല. പക്ഷേ 1653 ജനുവരി 30-ാം തീയതി മട്ടാഞ്ചേരിയിൽ കൂടിയിരുന്ന ജനം വിശ്വസിച്ചത് അദ്ദേഹത്തെ പോർച്ചുഗീസുകാർ കടലിൽ തള്ളിയിട്ട് വധിച്ചു എന്നു തന്നെയാണ്.

**ഇ.** തൽക്കാലത്തെ ആവേശത്തിൽ നിന്നും ഉടലെടുത്ത ഒരു വൈകാരിക പ്രതികരണമാണോ കൂനൻ കുരിശ് സത്യം? ചുരുങ്ങിയപക്ഷം ഗണ്യമായ ഒരു വിഭാഗത്തിനെങ്കിലും അതല്ലായിരുന്നു എന്ന് പിൽക്കാല സംഭവങ്ങൾ തെളിയിക്കുന്നു.

അന്നത്തെ ക്രൈസ്തവ സമൂഹത്തിന്റെ പകുതിയോ അതിനോടടുത്ത സംഖ്യയോ ജനങ്ങൾ മുന്നോട്ടെടുക്കാവുന്ന യുക്തിഭദ്രമായ ചുവ ടുകൾ വയ്ക്കുകതന്നെ ചെയ്തു. പന്ത്രണ്ടു പട്ടക്കാർ ചേർന്ന് മേൽപ്പട്ടക്കാരനായി തോമസ് അർക്കദിയാക്കോനെ വാഴിച്ചതും പോർച്ചുഗീസുകാരുടെ ചതുരുപായങ്ങളെ നേരിട്ട് ഐതിഹാസികമായ ചെറുത്തുനിൽപ്പിലൂടെ തങ്ങളുടെ "സ്തുതിചൊവ്വാകപ്പെട്ട വിശ്വാസം" - ഓർത്തഡോക്സ് വിശ്വാസം തന്നെ - നിലനിർത്തി എന്നത് ഒരു പ്രത്യേകനിമിഷത്തെ വികാരങ്ങളുടെ വിസ്ഫോടനം എന്നതിലുപരി, എന്തിനെക്കാളും വലുതായി തങ്ങൾ വിശ്വസിക്കുന്ന സംഹിതയുടെ പരിപാലനത്തിനുള്ള ഒരു പ്രഖ്യാപനമായിരുന്നു എന്നതിന്റെ ഏറ്റം വലിയ തെളിവാണ്.

(തുടരും)

# മാത്യൂസ് ദ്വിതീയൻ ബാവായ്ക്കും അടൂർ ഗോപാലകൃഷ്ണനും എന്ത് ബന്ധം

മാലോകരുടെ അറിവിൽ ഒന്നുമില്ല. പക്ഷെ, മനോരമ ഓൺലൈൻ പത്രത്തെ സംബന്ധിച്ചിടത്തോളം ഇരുവരും ഒന്നായിരുന്നു! (ചുരുങ്ങിയപക്ഷം ജനുവരി 26-നു 7 പി. എം. മുതൽ 7.30 പി. എം. വരെയെങ്കിലും!). ജനുവരി 26-ാം തീയതി 7 മണിക്ക് മനോരമ ഓൺലൈൻ പ്രസിദ്ധീകരണത്തിൽ മാത്യൂസ് ദ്വിതീയൻ ബാവാ കാലം ചെയ്ത വാർത്തയോടൊപ്പം പ്രസിദ്ധീകരിച്ചത് അടൂർ ഗോപാലകൃഷ്ണന്റെ ചിത്രമായിരുന്നു! വൈകുന്നേരം 5.20 ന് ബാവാ തിരുമേനി കാലം ചെയ്ത വിവരം 6 മണിയോടെ കേരളം മുഴുവനും അറിഞ്ഞിരുന്നു. എന്നിട്ടും മനോരമ ഓൺലൈൻ 7 മണിക്കാണ് വാർത്ത സ്ഥിരീകരിച്ച് പ്രസിദ്ധപ്പെടുത്തിയത്. എന്നിട്ടും ബാവായുടെ ചിത്രത്തിന് പകരം ഒരു സിനിമാ സംവിധായകന്റെ പടം കൊടുത്ത പത്രത്തിന്റെ ഉത്തരവാദിത്വബോധം എത്രയെന്ന് പറയേണ്ടതില്ലല്ലോ! "കേഴുക മലങ്കര മാതാവേ!" എന്ന് അറിയാതെ പാടിപ്പോയി.



## അലക്സ് മണപ്പുറത്ത് കേന്ദ്ര സെക്രട്ടറി

കോട്ടയം: ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം കേന്ദ്ര സെക്രട്ടറിയായി ശ്രീ. അലക്സ് മണപ്പുറത്ത് നിയമിക്കപ്പെട്ടു. നിരണം ഭദ്രാസന കൗൺസിലംഗം, യുവജനതാദൾ ദേശീയ സമതിയംഗം, ജനതാദൾ തിരുവല്ല നിയോജക മണ്ഡലം പ്രസിഡന്റ് എന്നീ നിലകളിൽ പ്രവർത്തിക്കുന്നു.

**ഓഫ് സൈഡ് - ഓഫ് സൈഡ്**

## ബ്ലഡി ക്രൂസേഡ്

എൽ. ഡി. എഫ്. വരുമ്പോൾ മദ്യവർജ്ജനവും യു. ഡി. എഫ്. വരുമ്പോൾ അനാഥാലയവും ഇടവേളയിൽ കോൺഗ്രസ് രാഷ്ട്രീയവും കളിക്കുന്ന പ്രമുഖ റമ്പാൻ ബ്ലസ്സി ക്രൂസേഡ് എന്ന വിടുതൽ സഭയിൽ സന്ദേശം നല്കാൻ പോകുന്നു എന്ന് മനോരമ പരസ്യം. ഒരു രോഗിയുടെ വീട്ടിൽ പ്രാർത്ഥന നടത്തിയപ്പോൾ ഒരു സ്വർഗ്ഗീയ വിരുന്നുകാരൻ ഉണ്ടായിരുന്നു എന്ന കുറ്റത്തിനു അത്മായന് മുടക്ക് നോട്ടീസയച്ച മെത്രാച്ചന്റെ ഭദ്രാസനത്തിലെ റമ്പാനും മറ്റു ചില കൺവൻഷൻ പ്രസംഗകരായ വൈദികരും ഇതര വിശ്വാസികളും കൺവൻഷനുകളിൽ പങ്കെടുക്കുന്നതിന് ഭദ്രാസനാധിപൻ എന്തു ന്യായീകരണമാണ് കാണുന്നത്?

# വിഘടിതരുടെ വെല്ലുവിളികളെ നേരിടുവാൻ വൈദിക അത്മായ സംഘശക്തി ഉണരണം.

## മാത്യൂസ് തൈപ്പറമ്പൻ

എറണാകുളം ജില്ലയിലെ തങ്ങളുടെ പോക്കറ്റുകളിൽ വിഘടിത സംഘത്തലവന്റെ നേതൃത്വത്തിൽ അരങ്ങേറുന്ന വൈദിക - വിശ്വാസി മർദ്ദനപരമ്പര അടുത്തുവരുന്ന പൊതുതെരഞ്ഞെടുപ്പു ലക്ഷ്യം വച്ചാണെന്നതു പരസ്യമായ രഹസ്യമാണ്; ഒരു തരം സമ്മർദ്ദ തന്ത്രം. ഒരർത്ഥത്തിൽ അതിനവരെ കുറ്റപ്പെടുത്തുവാനില്ല. നിലനില്പിന്റെ പ്രശ്നമാണ്. അനധികൃതമായിട്ടാണെങ്കിലും ലഭിച്ച വേഷഭൂഷാദികളും സ്ഥാനങ്ങളും തുടർന്നും സംരക്ഷിക്കേണ്ടത് അവരുടെ ആവശ്യം. അതിന് ഏതു തറവേലയും കാണിയ്ക്കുമെന്ന് വെറും തറയിൽ കിടന്നുകൊണ്ട് ചമച്ച വിൽപത്രം സാക്ഷി. എന്നാൽ അഞ്ചാറു വോട്ടു കണ്ടുകൊണ്ട് ഭരണം കയ്യാളുന്നവർ കാട്ടിക്കൂട്ടുന്ന വിക്രിയകൾ കാണുമ്പോൾ സഹതാപം തോന്നുന്നു. ജന്മം കൊണ്ടു ഓർത്തഡോക്സുകാരനും അതിലുമുപരി പുതുപ്പള്ളിക്കാരനും കർമ്മംകൊണ്ട് പാത്രിയർക്കീസ് പക്ഷക്കാരനുമായ മുഖ്യമന്ത്രി ഉമ്മൻചാണ്ടിയും (കുഞ്ഞൂഞ്ഞ്) തികഞ്ഞ പാത്രിയർക്കാഭക്തന്മാരായ പി. പി. തങ്കച്ചൻ ടി. എം. ജേക്കബ് പ്രഭൃതികളും ശ്രേഷ്ഠ പിതാവും ചേർന്ന അച്ചുതണ്ട് കുറെക്കാലമായി ഓർത്തഡോക്സുകാരെ ദ്രോഹിച്ചുകൊണ്ടിരിയ്ക്കുന്നു. ഇതൊന്നും കണ്ടിട്ടും കണ്ടില്ലെന്നു ഭാവിയ്ക്കുന്ന ഓർത്തഡോക്സ് സഭാനേതൃത്വവും (പ. ദിദിമോസ് ബാവാ തിരുമേനി ഒഴിച്ച്) ഈ പക്ഷത്ത് നിലയുറപ്പിച്ചുകൊണ്ടു ആർക്കൊക്കെയോ വേണ്ടി വിടുപണിചെയ്യുന്ന അധിപന്മാരുൾപ്പടെയുള്ള അഞ്ചാം പത്തികളും കൂടിചേർന്നുള്ള "പാമ്പും കോവണിയും" കളിയ്ക്ക് ബലിയാടാകേണ്ടി വരുന്നവർ ചരിത്രഗതിയിൽ സത്യം മനസ്സിലാക്കി ഓർത്തഡോക്സ് പക്ഷത്തേക്ക് വരുവാൻ നിർബന്ധിതരായ വടക്കുള്ള വൈദികരടക്കമുള്ള ഓർത്തഡോക്സുകാരാണ്.

കോട്ടയത്തിന് തെക്കുള്ള ഭദ്രാസനങ്ങളിൽ ഭീകരഗ്രൂപ്പുകാർ ശല്യം ചെയ്യാത്തതുകൊണ്ട് "മേയിച്ചു ഭരിയ്ക്കുന്ന"വർക്ക് പ്രശ്നങ്ങളൊന്നുമില്ലല്ലോ. സ്വന്തം ഭദ്രാസനങ്ങൾ തറവാട്ടു സ്വത്തെന്നപോലെ കരുതി കോഴ സ്ഥാപനങ്ങളും സ്വകാര്യ ട്രസ്റ്റുകളും ഉണ്ടാക്കി മുഖസ്തുതി വീരന്മാരായ വൈദികരുടെയും (ഇവരെ കോട്ടയം പ്രദേശത്ത് "വൈദിക ശ്രേഷ്ഠരെന്ന്" വിളിയ്ക്കുന്നു) ഫ്യൂഡൽ പ്രഭുക്കളുടെ മുമ്പിൽ ഓച്ഛാനിച്ചുനിന്നു തഴക്കവും പഴക്കവുമുള്ള സാധാരണ ജനവും ഒന്നിച്ചുചേർന്ന് ഒരൈക്യമുന്നണി യഥേഷ്ടം ഭരണം നടത്തിവരുന്നു. വടക്കുള്ള സഹോദരങ്ങൾക്ക് എന്തു സംഭവിച്ചാലും ഇവർ ഒന്നു ഞെട്ടുക മാത്രം ചെയ്യും.

(ശേഷം 7-ാം പേജിൽ)

# ദേവലോകത്ത് തിരുവഞ്ചൂരിന് ശരശയ്യ

പരിശുദ്ധ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ നിര്യാണ വാർത്ത അറിഞ്ഞ് ദേവലോകം അരമനയിൽ എത്തിയ മന്ത്രി തിരുവഞ്ചൂർ രാധാകൃഷ്ണന് കയ്പേറിയ അനുഭവം ഉണ്ടായതായി റിപ്പോർട്ട്.

തൃക്കുന്നത്തു സിമ്മനാരിയിൽ പോലീസ് സഹായത്തോടെ ശ്രേഷ്ഠൻ വിഭാ ഗം പട്ടക്കാർ കബറിടത്തിൽ ധൂപപ്രാർത്ഥന നടത്തി എന്ന വിവരം അറിഞ്ഞ് അമർഷം പൂണ്ട അൽമായവേദി പ്രവർത്തകർ ദേവലോകത്ത് എത്തിയപ്പോഴാണ് പരിശുദ്ധ തിരുമേനിയുടെ അന്ത്യത്തിനു സാക്ഷികളാകാൻ സാധിച്ചത്. തൃക്കുന്നത്തു സിമ്മനാരി പ്രശ്നം തൽക്കാലത്തേങ്കിലും മാറ്റിവച്ച് ദേഹവിയോഗത്തിലും അതിന്റെ ഇതര ചടങ്ങുകളിലും ശ്രദ്ധ കേന്ദ്രീകരിച്ച് പ്രവർത്തിച്ചുകൊണ്ടിരുന്നപ്പോഴാണ് കേരള സംസ്ഥാനത്തെ പ്രതിനിധീകരിച്ച് മന്ത്രി തിരുവഞ്ചൂർ എത്തിയത്. യാതൊരു കാരണവശാലും മറുപക്ഷത്തെ പട്ടക്കാർ അനധികൃതമായി തൃക്കുന്നത്തു സിമ്മനാരി കബറുങ്കൽ പ്രവേശിക്കാൻ അനുവദിക്കുകയില്ല എന്ന് സാക്ഷാൽ സംസ്ഥാന മുഖ്യൻ കുഞ്ഞൂഞ്ഞ് എഴുതിക്കൊടുത്ത ഉറപ്പിന്റെ മഷി ഉണങ്ങുന്നതിന് മുൻപ്, ആ തീരുമാനത്തിനെതിരെ ഗൂഢാലോചന നടത്തിയ ഒരംഗത്തെ ദേവലോകത്തു കണ്ടതും വേദിപ്രവർത്തകരുടെ ആത്മനിയന്ത്രണം എല്ലാം നഷ്ടമായി. അവർ കൂട്ടമായി മന്ത്രിയെ വളഞ്ഞു. സഭയെ സ്നേഹിക്കുന്ന കുറെ പട്ടക്കാരും വേദിപ്രവർത്തകരും തൊടുത്തുവിട്ട ചോദ്യശരങ്ങൾക്കു മുമ്പിൽ മന്ത്രി ചൂളിപ്പോയി. മുഖ്യമന്ത്രി എഴുതിക്കൊടുത്ത ഉറപ്പിന്റെ ഒറിജിനൽ തന്നെ മന്ത്രിയെ കാണിച്ചു കൊടുത്തു. മൊഴിമുട്ടിയ തിരുവഞ്ചൂർ തനിക്ക് ദേവലോകവുമായുള്ള ദീർഘമായ ബന്ധത്തിന്റെ ചെപ്പേട് തുറക്കാനാണ് ശ്രമിച്ചത്. ഇതിനോടകം ദേവലോകത്തിന്റെ സ്ഥിരം നേതാക്കളായ ജൂബ്ബാധാരികൾ മന്ത്രിയുടെ രക്ഷയ്ക്കെത്തി. അവരുടെ വ്യവസായ സാമ്രാജ്യത്തിന്റെ നേട്ടത്തിന് കൂറുകാട്ടിയ മന്ത്രിയെ സംരക്ഷിക്കുന്നതാണോ സഭയെ സംരക്ഷിക്കുന്നതാണോ കുട്ടി നേതാക്കൾക്ക് താല്പര്യം? പക്ഷെ അൽമായവേദി പ്രവർത്തകർ ജുബ്ബാനേതാക്കൾക്ക് ശരിക്കും മറുപടി കൊടുത്തു. പത്തി താഴ്ത്തി പിൻവാങ്ങിയ കുട്ടിച്ചായന്മാരുടെ മുഖം ഒന്നു കാണേണ്ടതായിരുന്നു.

"വേറൊരു അവസരത്തിലായിരുന്നു താങ്കൾ ഇവിടെ വന്നിരുന്നതെങ്കിൽ ആട്ടിപ്പുറത്താക്കി ചാണകം തളിക്കുമായിരുന്നു" എന്നും "മുഖ്യമന്ത്രി എന്ന നിലയിൽ ഇന്നു സാക്ഷാൽ മുഖ്യൻ കുഞ്ഞൂഞ്ഞ് ഇവിടെ വന്നാലും ഇതേ അനുഭവം തന്നെ ഉണ്ടാകുമായിരുന്നു" എന്നും വളരെ സമചിത്തതയോടെ ഒരു പട്ടക്കാരൻ പ്രതികരിക്കുകയുണ്ടായി.

തൃക്കുന്നത്തു സിമ്മനാരിയിൽ വിഘടിത പട്ടക്കാർ പ്രവേശിച്ച അതേ സമയത്ത് അങ്ങ് ദൂരെ ദാവോസിൽ കുഞ്ഞൂ ഞ്ഞ് അടിതെറ്റി മറിഞ്ഞു വീണു എന്ന സത്യം വിശ്വാസികൾ എങ്ങനെ വില ഇരുത്തും എന്നറിയില്ല.

# വട്ടശ്ശേരിൽ തിരുമേനിയുടെ...

(ഒന്നാം പേജിൽ നിന്നും)

യല്ലാ, തളർച്ചയെയാണ് സൂചിപ്പിക്കുന്നത്. ഈ കൂട്ടർക്ക് സമ്പത്തിന്റെയും, പരസ്യത്തിന്റെയും പിൻബലമില്ലാതെ നിലനിൽക്കാനാവുമോ? സമ്പത്തും അതുവഴി പരസ്യവും നൽകപ്പെടുന്ന എല്ലാ കൂട്ടായ്മകളിലും, തീർത്ഥാടന കേന്ദ്രങ്ങളിലും എല്ലാ മതവിശ്വാസികൾക്കും ഇന്ന് ജനക്കൂട്ടത്തെ കിട്ടാറുണ്ട്. അതിനാൽ അതിശയങ്ങളുടെ കുത്തക ഏതെങ്കിലും മതത്തിനോ സഭാ വിഭാഗങ്ങൾക്കോ മാത്രം അവകാശപ്പെട്ടതുമല്ല. പാവപ്പെട്ട വിശ്വാസികളുടെ കണ്ണുമടച്ചുള്ള വിശ്വാസത്തിൽ കൂടി ലഭിക്കുന്ന മാനസിക ഊർജ്ജം തങ്ങളുടെ കൊച്ചു കൊച്ചു പ്രശ്നങ്ങൾക്ക് പരിഹാരമായിത്തീരാൻ ഇടയുണ്ട്. ഇവിടെ പ്രധാനമായത് വിശ്വാസികളുടെ വിശ്വാസമാണ്. അല്ലാതെ വെള്ളിത്തിരയിലെ നായകന്മാരെപ്പോലെ പ്രത്യക്ഷപ്പെടുന്ന ക്രൂസേഡുകാരുടെ സിദ്ധിവിശേഷമൊന്നുമല്ല. ഇതൊന്നും ഇപ്പോൾ ചിലരുടെ മനസ്സിൽ കയറുകയുമില്ല. ഉപഭോഗ സംസ്കാരത്തിൽ എല്ലാം നിശ്ചയിക്കപ്പെടുന്നത് പരസ്യത്തിന്റെ വലിപ്പവും ആവർത്തനങ്ങളുടെ അടിസ്ഥാനത്തിലുമാണല്ലോ. ഓർത്തഡോക്സ് സഭയുടെ വിശ്വാസികൾ ഇത് തിരിച്ചറിഞ്ഞാൽ കൊള്ളാമായിരുന്നു.

ചില ഔഷധങ്ങളുടെ ഗുണങ്ങൾ നൂറ്റാണ്ടുകളായി പരീക്ഷിച്ചു പ്രയോജനം കണ്ടെത്തിയിട്ടുള്ളതാണ്. അതിനെ വെല്ലാൻ പരസ്യങ്ങൾ ഉപയോഗിച്ച് ലാഭം കൊയ്യാൻ താല്പര്യമുള്ളവർ പുതിയ ഔഷധങ്ങൾ വിപണിയിൽ ഇറക്കും. പെട്ടെന്ന് പലർക്കും അതിനോട് താല്പര്യം ഉണ്ടാകും. കുറെ നാൾ ഉപയോഗിച്ചു കഴിയുമ്പോൾ മനസ്സിലാകും ഗുണത്തേക്കാൾ ഉപരി ദോഷമാണതിനുള്ളത് എന്ന്. അപ്പോഴേക്കും ഉണ്ടാകാവുന്ന എല്ലാ ദോഷങ്ങളും സംഭവിച്ചിരിക്കും. വികലമായ ആത്മീയതയോടുള്ള ആഭിമുഖ്യം വിശ്വാസികളെ ഈ പതനത്തിൽ കൊണ്ടെത്തിക്കും. ജനത്തെ ആകർഷിക്കുവാനായി വികലമായ ആത്മീയതയുടെ അനുകരണങ്ങളും പ്രായോഗികമായി തൽക്കാല പ്രയോജനം ചെയ്യുമെന്ന് തോന്നിയാലും അത് ആത്യന്തികമായി പ്രയോജനപ്പെടുകയില്ല.

അത്ഭുത രോഗശാന്തിക്കാരുടെ പരസ്യങ്ങൾക്കുള്ള മറുപടിയായി അത്ഭുത ശാന്തി നടക്കുന്ന വിശുദ്ധന്മാരെപ്പറ്റിയുള്ള പരസ്യങ്ങൾ സമ്പത്തുള്ള പള്ളികൾ നൽകിത്തുടങ്ങി. എത്ര വലിയ വിശുദ്ധന്മാരാണെങ്കിലും പരസ്യങ്ങൾ നൽകാൻ ആളും സമൂഹവും ഇല്ലെങ്കിൽ ശ്രദ്ധിക്കപ്പെടുകയില്ലാ എന്ന അവസ്ഥയിലെത്തിച്ചേർന്നിട്ടുണ്ട്. തിന്മപെട്ട ഒരു പ്രവണതയെ അതേ സ്വഭാവത്തിലുള്ള മറ്റൊരു തിന്മകൊണ്ടു നീക്കുന്നത് ഓർത്തഡോക്സ് ആത്മീയതയ്ക്കു ചേർന്നതല്ല എന്ന് സഭാ വിശ്വാസികൾ മനസ്സിലാക്കേണ്ടിയിരിക്കുന്നു.

പരിശുദ്ധ സഭ വിശുദ്ധനായി പ്രഖ്യാപിച്ച സഭാ ഭാസുരൻ വട്ടശ്ശേരിൽ തിരുമേനിയുടെ കബറിടത്തിൽ വിശ്വാസികൾ തടിച്ചു കൂടുന്നില്ല എന്നത് ഒരു പോരായ്മയായി ചിലരെങ്കിലും ചൂണ്ടിക്കാട്ടുന്നുണ്ട്. പരസ്യങ്ങളിൽക്കൂടിയുള്ള ഒരു ആൾക്കൂട്ടം ഓർത്തഡോക്സ് ആദ്ധ്യാത്മികതയ്ക്കു ചേർന്നതല്ല. നമ്മുടെ പിതാക്കന്മാർ ജീവിച്ചിരുന്നപ്പോൾ ആഗ്രഹിച്ചിട്ടുമില്ല. വിശ്വാസികളുടെ സ്വാർത്ഥമായ ഭൗതികാഗ്രഹങ്ങൾ സാധിപ്പിച്ചുകിട്ടാനുള്ള മാധ്യമങ്ങളല്ലാ വിശുദ്ധന്മാർ അവരുടെ മദ്ധ്യസ്ഥതയിൽ സഭാവിശ്വാസികൾ അഭയം പ്രാപിക്കുന്നത് അവരെപ്പോലെ വിശുദ്ധന്മാരായിത്തീരുവാനാണ്. ആ വിശുദ്ധീകരണം പ്രാപിക്കുന്നതിൽകൂടി തങ്ങളെ അലട്ടുന്ന സമസ്ത ദുഃഖങ്ങളിൽ നിന്ന് വിമോചനവും അതുവഴി ഉണ്ടാകും. വിശുദ്ധന്മാരുടെ മദ്ധ്യസ്ഥത പ്രധാനമായും നാം ദൈവീകരാകുവാൻ വേണ്ടിയുള്ളതാണ്. ഉദ്ദിഷ്ടകാര്യഫലപ്രാപ്തി അതിന്റെ പാർശ്വഫലമാണ്, ലക്ഷ്യമല്ല. നാം ഓർക്കാത്ത വിശുദ്ധന്മാരെല്ലാം. ഏകാന്തതയിൽ ദൈവീക സംസർഗം നടത്തി വിശുദ്ധിയിലേക്കു വളർന്നവരാണ്. ജീവിതത്തിൽ കുരിശുവരിച്ചവരാണ്. നിന്ദയും പരിഹാസവും ജീവനു ഭീഷണിയും തന്നെ നേരിട്ടവരാണ്. പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനി അക്ഷരാർത്ഥത്തിൽ ക്രൂശ് അതിന്റെ വേദനയോടുകൂടി തന്നെ നേരിട്ട ഒരു പരിശുദ്ധനാണ്. തിന്മയിൽ വീഴാതെ, ആഴമേറിയ തപശ്ശക്തി കൊണ്ട് തിന്മയോടു പോരാടി അദ്ദേഹം വിജയിച്ചു. ഓർത്തഡോക്സ് പാരമ്പര്യത്തിൽ ക്രൂശ് മാറ്റിത്തരാനല്ല മദ്ധ്യസ്ഥത. ക്രൂശ് വഹിക്കാനുള്ള ശക്തിയും അതോടൊപ്പം താങ്ങാനാവാത്ത പ്രയാസങ്ങളിൽനിന്ന് വിടുതൽ നൽകാനുള്ള കൃപയ്ക്കായും പ്രാർത്ഥിക്കുന്നതിനാണ് മുൻഗണന. ഉപഭോഗ താല്പര്യമില്ലാതെ, ദൈവികകൃപയിലുള്ള ആശ്രയബോധവും, ത്യാഗം സഹിക്കാനുള്ള കൃപയും യാചിക്കുന്നവർക്കെല്ലാം ആ കബറിൽനിന്ന് ആവശ്യത്തിനുള്ള ഊർജ്ജം ലഭിച്ചുകൊണ്ടിരിക്കുന്നു. പ്രകടനപരത ഒട്ടുമില്ലാത്ത ഈ പിതാവിന്റെ മദ്ധ്യസ്ഥത അത്തരത്തിലുള്ള വിശ്വാസികൾക്ക് എന്നും ലഭ്യമായിരിക്കും. ആത്മീയ ലോകത്തിൽ ഇന്ന് ഒരു പോരാട്ടം നടന്നുകൊണ്ടിരിക്കുന്നു. ക്രൂശുമാറ്റിത്തരാമെന്ന വാഗ്ദത്തവുമായി പുതുപുത്തൻ ആത്മീയത. ക്രൂശു വഹിക്കുവാനുള്ള കൃപ നേടാനാവുമെന്ന ശ്രേഷ്ഠമായ ആത്മീയ പൈതൃകം പരിശുദ്ധനായ വട്ടശ്ശേരിൽ തിരുമേനി കാണിച്ചുതരുന്നു. ഈ ശ്രേഷ്ഠമായ പാരമ്പര്യമാണ് ഓർത്തഡോക്സ് സഭയുടേതെന്ന് വിശ്വാസികളെങ്കിലും മനസ്സിലാക്കിയാൽ കൊള്ളാമായിരുന്നു. q

# A Women's Voice

Mrs. SUSAN JACOB, CHENNAI

Modernisation, changing life styles and social rivalries have given birth to a new species of Homo-Sapiens-one that is mercenary, self-centred, practical and business minded.

The pressures on modern day living has torn the very fabric of society, striking at the roots of its foundation, which is the FAMILY. Regretfully, "The Family," which is the fundamental unit of society, has broken up, and its members scattered across the length and breadth of the country and the world, in their quest for greener pastures. Family ties even between close relatives are just something heard and spoken of, rather than a relationship of love, togetherness and a sense of well-being which brought one closer to god.

Today "family'' is the name of a 4 member unit-the working parents and their children. Far removed from familiar surroundings, traditions and beliefs, the world of these children narrows down to the limits of the apartment they live in, or the Day-care Creches where they are left; their knowledge is confined to the school curriculum, and their leisure time activities restricted to the Idiot Box or the new-fangled comics in town. Religion has lost its place in life - in a busy schedule it remains the only dispensable chore that can be postponed. It is dying a slow death. Lets face It - we ourselves are shaky about the foundations of the Church, we are ignorant of its history and about the Kerala Coast which is interwomen with the beginnings of Christianity in India. If we can't understand what is said in Church or the significance of the rituals during Qurbana, then what about our children? Alienation of the young generations from the Church is to be foreseen as the unfortunate predicament.

Today's child is a nervous one, egged on by deadlines and targets that seem to stretch their physical and mental capabilities beyond imagination. Spurred by ambitious parents who want their children to attain a position in life, these children are taught to think and behave like adults depriving them of a normal childhood with laughter and tears, grandpa, grandma, the wonder of a dragonfly, stars in the inky-black sky, and soon.

How well have we as parents, helped our children to grow up in the grace of God. How far have we succeeded in equating God with an entity, ABBA the Father, the Personal God-the God who spoke to Adam in the Garden of Eden, to Moses from out of the burning bush, to the little boy Samuel, who replied, ''Your servant listens." Have we tried to explain to them that life is more than eating and drinking, failure and success, birth and death?

From the cradle to the grave, humankind is subject to growth, development and transition. Religion is no exception. In childhood, a child believes in God, because he is told so. Adolescence, on the other hand, brings questions, prompted by doubts and the growing need to think for oneself, to sort out the certain from the uncertain, the true from the false. The needs is felt for a logical system of thought into which God, though infinite, can be neatly incorporated, his existence proved and his attributes enumerated.

The questions in a discerning, intelligent mind are legion! In what way are we or the Church, gearing ourselves to face the onslaught of these queries when the children get down to asking them? Have our Sunday Schools the necessary curriculum that motivates and sustains the interest of the child? Have we interesting and appealing Text Books that are designed to make a favourable impact on the child, so that he says with the Psalmist." (contd)

# വിഘടിതരുടെ വെല്ലുവിളികളെ നേരിടുവാൻ

(ആറാം പേജിൽ നിന്നും)

റബ്ബർ സ്വഭാവമുള്ളവരായതിനാൽ അപ്പോൾ വലിയുന്നത് വിട്ടാൽ ഉടനെ പൂർവ്വസ്ഥിതിയെ പ്രാപിയ്ക്കുകയും ചെയ്യും!

ഈയിടെ വടകര ഉമ്മിണിക്കുന്ന്, പിറവം, തൃക്കുന്നത്തു സെമിനാരി തുടങ്ങിയ പള്ളികളിൽ ശ്രേഷ്ഠ പിതാവും അനുയായികളും കൂടി പോലീസ് സഹകരണത്തോടെയും കുഞ്ഞൂഞ്ഞിന്റെ ആശീർവാദത്തോടെയും നടത്തിയ ഭീകര പ്രവർത്തനങ്ങൾ കേട്ടപ്പോഴും ഇവരൊക്കെ ഞെട്ടി. മാറിയ പരിതഃസ്ഥിതിയിൽ പ. ദിദിമോസ് ബാവാ തിരുമേനി പൂർവ്വിക പിതാക്കളുടെ പാത പിന്തുടർന്ന് സധൈര്യം ചിലനടപടികൾ സ്വീകരിച്ചതിന്റെ ഭാഗമായി എപ്പിസ്കോപ്പൽ സുന്നഹദോസും വർക്കിംഗ് കമ്മറ്റിയും അടിയന്തിരമായി സമ്മേളിച്ച് ജനുവരി 22 ന് മലങ്കരസഭയിലെ എല്ലാ പള്ളികളിലും പ്രതിഷേധയോഗങ്ങൾ സംഘടിപ്പിയ്ക്കണമെന്ന് തീരുമാനിയ്ക്കുകയും അതിന് മേല്പട്ടക്കാർക്ക് നിർദ്ദേശം നല്കുകയും ചെയ്തിരുന്നു. ദോഷം പറയരുതല്ലോ, കോട്ടയം മെത്രാപ്പോലീത്താ ഒരു യോഗം വിളിച്ചുകൂട്ടി പ്രതിഷേധിച്ചു.

വടക്കുള്ള സഹോദരങ്ങളെ വിഘടിതർ ഭരണകൂട പിന്തുണയോടെ ദ്രോഹിക്കുമ്പോൾ നീറോ ചക്രവർത്തിമാരെപ്പോലെ കോട്ടയത്തും തെക്കുമുള്ള ഓർത്തഡോക്സുകാർ വീണ വായിയ്ക്കുന്നതിന്റെ മനഃശാസ്ത്രം എത്ര ചിന്തിച്ചിട്ടും മനസ്സിലാകുന്നില്ല. അവർക്ക് ഈ ഭീകരന്മാരുടെ ശല്യം അനുഭവപ്പെടാത്തതുകൊണ്ടാണോ? ശരീരത്തിലെ ഒരവയവത്തിന് എന്തെങ്കിലും മുറിവു സംഭവിച്ചാൽ ശരീരം മുഴുവൻ ആ വേദനയിൽ പങ്കു കൊള്ളുകയാണ് പതിവ്. സഭാ ഗോത്രത്തിലെ ഒരു ഭാഗത്തിന് ഇങ്ങനെ തുടർച്ചയായി മുറിവേൽക്കുമ്പോൾ മറ്റ് അവയവങ്ങൾ പ്രതികരിക്കാത്തത് വിരോധാഭാസമാണ്. ചിന്തിച്ചാൽ കാരണങ്ങൾ വ്യക്തമാകും. സമ്പന്നതയുടെ സുഖശീതളതയിൽ സ്ഥാപിത താല്പര്യക്കാരായ മാദ്ധ്യമചക്രവർത്തിമാരും "ദീപസ്തംഭം മഹാശ്ചര്യം" മുദ്രാവാക്യം മുഴക്കുന്ന സ്തുതിപാഠകരും കല്പിച്ചു നൽകിയ ബഹുമാനാദരവുകൾ ഏറ്റുവാങ്ങി അരങ്ങു തകർക്കുന്ന തിരുമേനിമാർക്ക് ഇതൊക്കെ കേൾക്കുന്നതുതന്നെ അസ്വാരസ്യമാണല്ലോ. കോട്ടയത്തിന് വടക്ക് മലങ്കര സഭയുണ്ടോ എന്നുപോലും അവർക്കജ്ഞാതം. ഈ നിസ്സംഗതയാണ് വടക്കൻ ഭദ്രാസനങ്ങളിൽ അതിക്രമങ്ങൾ നടത്തുവാൻ വിഘടിതഗ്രൂപ്പിന് ഉത്സാഹം നൽകുന്നത്. മറിച്ച് വടക്കുള്ള സഹോദരങ്ങളെ ഉപദ്രവിച്ചാൽ തെക്കൻ പ്രദേശങ്ങളിൽ അപൂർവ്വമായി കാണാറുള്ള ശീമഭക്തന്മാരും അവരുടെ സ്ഥാപനങ്ങളും സുരക്ഷിതമായിരിയ്ക്കുകയില്ല എന്ന ബോദ്ധ്യം അവർക്കുണ്ടായാൽ അതിക്രമങ്ങൾ താനെ നിലയ്ക്കും. കേവലം ഏതാനും സീറ്റുകൾക്കുവേണ്ടി ഈ പൗരാണികസഭയെ ഒറ്റുകൊടുക്കുന്ന രാഷ്ട്രീയ യൂദാസുകൾക്ക് കോട്ടയത്തിന് തെക്കുള്ള മണ്ഡലങ്ങളിലെ ബഹുഭൂരിപക്ഷം വരുന്ന ഓർത്തഡോക്സ് സഭാംഗങ്ങൾ തിരിച്ചടി നൽകുമെന്ന് തോന്നിയാൽ ഈ രാഷ്ട്രീയ ഭീഷ്മാചാര്യന്മാർ പത്തിതാഴ്ത്തും. പക്ഷേ ഇങ്ങനെയൊരു ശക്തമായ നിലപടെടുക്കുവാൻ മലങ്കരസഭയെ നയിയ്ക്കുന്നവർ തയ്യാറാവുമോ എന്നതാണു പ്രശ്നം. മാദ്ധ്യമ-വ്യാവസായിക പ്രമാണിമാരുടെ അഭീഷ്ടമനുസരിച്ച് പ്രവർത്തിക്കുവാൻ അവരുടെ മുമ്പിൽ ഓച്ഛാനിച്ചു നില്ക്കുന്നവർക്ക് അതിനുള്ള ഇച്ഛാശക്തിയും ആർജ്ജവത്വവും എന്നേ കൈമോശം വന്നിരിക്കുന്നു. ഇതിനൊരു മാർഗ്ഗം ആത്മായക്കാരുടെയും സഭയെ സ്നേഹിക്കുന്ന വൈദികരുടെയും സംഘടിതശക്തി ഉണർന്നെഴുന്നെഴുന്നേല്ക്കുകയെന്നതാണ്. എല്ലാം സഭാനേതൃത്വം ചെയ്തുകൊള്ളുമെന്ന മിഥ്യാബോധം ഓർത്തഡോക്സ് സഭാ വിശ്വാസികൾ ഇനി കൈവെടിയണം. അവരെല്ലാം കൂടി ഈ സഭയെ പരിഹാസപാത്രമാക്കിയിരിയ്ക്കുന്നത് കണ്ണു തുറന്നു കാണുക. നാം സംഘടിതരായി പ്രവർത്തനമാരംഭിക്കുമ്പോൾ നമ്മോടൊപ്പം അവർ തനിയെ വന്നുകൊള്ളും. സഭയിലാകമാനം കണ്ടുവരുന്ന അസ്വസ്ഥതകൾക്കും വിശിഷ്യാ വടക്കുള്ള നമ്മുടെ സഹോദരങ്ങളുടെ ശാശ്വതവിമോചനത്തിനും മാർഗ്ഗം മറ്റൊന്നും കാണുന്നില്ല. q

# ഓർത്തഡോക്സ് സഭയെ വിറ്റ് രാഷ്ട്രീയ നേട്ടം കൊയ്യുന്ന സർക്കാർ ഇടപെടൽ

തിരഞ്ഞെടുപ്പിന്റെ കേളികൊട്ടാരംഭിച്ചതോടെ രാഷ്ട്രീയ ചരടുവലികൾക്കു വേദിയാകുന്ന പല കാര്യങ്ങളിൽ ഓർത്തഡോക്സ് സഭയുടെ വടക്കൻ ഭദ്രാസനങ്ങളിലെ പ്രധാന പള്ളികളും ഉൾപ്പെടുന്നു. സഭാനേതൃത്വത്തിന്റെ കെടുകാര്യസ്ഥതയും നേതൃസ്ഥാനങ്ങളിലുള്ള പലരുടെയും "ഹിഡൻ അജൻഡയും" മുതലെടുത്തുകൊണ്ട് വിഘടിത വിഭാഗവും രാഷ്ട്രീയ നേതൃത്വവും ഓർത്തഡോക്സ് സഭയുടെ താല്പര്യങ്ങൾ മൊത്തമായും ചില്ലറയായും വിറ്റ് കാശാക്കി കൊണ്ടിരിക്കുന്ന കാഴ്ചയാണ് കണ്ടനാട് ഈസ്റ്റ്, കണ്ടനാട് വെസ്റ്റ് ഭദ്രാസനങ്ങളിലും തൃക്കുന്നത്തു സെമിനാരിയിലും കാണുന്നത്. കുറച്ചെങ്കിലും വസ്തുതാപരമായ റിപ്പോർട്ടുകൾ ഇംഗ്ലീഷ് പത്രങ്ങളായ ഹിന്ദുവും, ഇന്ത്യൻ എക്സ്പ്രസ്സും മാത്രമാണ് നൽകുന്നത്.

### കോലഞ്ചേരി പള്ളി

കോലഞ്ചേരി പള്ളിയും ആ ഇടവകയുടെ കീഴിലുള്ള കോട്ടൂർ പള്ളിയും 8 വർഷമായി പൂട്ടിക്കിടക്കുകയായിരുന്നു. 1934-ലെ ഭരണഘടനപ്രകാരം ഭരിക്കപ്പെടേണ്ട പള്ളിയെന്ന് വ്യക്തമായ സുപ്രീംകോടതി വിധി ഉണ്ടായിട്ടുപോലും ഈ പള്ളി ക്രമസമാധാന പ്രശ്നം ഉന്നയിച്ച് നായനാർ ഗവൺമെന്റിന്റെ കാലത്ത് പൂട്ടിയിട്ടതാണ്. പള്ളി തുറന്ന് ക്രമമായി കാര്യങ്ങൾ നടന്നാൽ ഇടവകയുടെ അധീനതയിലുള്ള ആർട്സ് ആന്റ് സയൻസ് കോളേജ്, ട്രയിനിംഗ് കോളജ് എന്നിവയുടെ കണക്കുകൾ പൊതുയോഗത്തിന് മുന്നിൽ ഹാജരാക്കേണ്ടി വരുമെന്നും അപ്രകാരം കണക്കുകളിലുള്ള ഭീമമായ വെട്ടിപ്പുകൾ പുറത്തുവരുമെന്നും ഭയപ്പെടുന്ന ചില ഉന്നതർക്കും അവിടെ ഭരണപരമായി സ്തംഭനാവസ്ഥയുണ്ടാകുന്നത് ആവശ്യമാണ്. ഈ പള്ളിയിൽ കോടതിവിധികൾ നടപ്പാകാതിരിക്കുവാൻ തല്പരരായവരിൽ ഈ വിഭാഗത്തിൽ പെട്ട ചില പ്രമുഖരായ ഓർത്തഡോക്സുകാരുണ്ടെന്നുള്ളത് അധികമാർക്കും അറിയില്ലാത്ത വസ്തുതയാണ്. കണ്ടനാട് ഈസ്റ്റ്, വെസ്റ്റ് ഭദ്രാസനമെത്രാപ്പോലീത്താമാർ ഏകമനസ്സോടെ പ്രവർത്തിച്ചിരുന്നുവെങ്കിൽ ഓർത്തഡോക്സു സഭയുടെ ഈ നില ഈ പള്ളിയിൽ മാത്രമല്ല രണ്ടു ഭദ്രാസനങ്ങളിലുമുള്ള പല പള്ളികളിലും ഭേദപ്പെടുമായിരുന്നു എന്ന് ഒരു നല്ല വിഭാഗം ജനങ്ങളും ചിന്തിക്കുന്നുണ്ട്.

ഇപ്പോഴുള്ള ധാരണയനുസരിച്ച് ഓർത്തഡോക്സ് സഭയ്ക്കു മൂന്നിൽ രണ്ടു ഞായറാഴ്ചകളിലും വിഘടിതർക്ക് മൂന്നിൽ ഒരു ഞായറാഴ്ചയുമാണ് കുർബ്ബാനയർപ്പിക്കുവാൻ അനുവാദമുള്ളത്. രാവിലെ 7 മണി മുതൽ വൈകുന്നേരം 7 മണി വരെ പള്ളി തുറന്നിരിക്കും. ഹൈക്കോടതിവിധിയനുസരിച്ച് ഓർത്തഡോക്സ് സഭയുടെ വികാരിക്ക് താക്കോൽ കൈമാറുവാൻ ബാദ്ധ്യസ്ഥരാണെങ്കിലും ഗവൺമെന്റിന്റെ രഹസ്യ നിർദ്ദേശാനുസരണം പോലീസ് താക്കോൽ കൈവശം വച്ചിരിക്കുകയായിരുന്നു. ഹൈക്കോടതിയിൽ ഈ നടപടി ചോദ്യം ചെയ്തപ്പോൾ ഓർത്തഡോക്സ് വികാരിക്ക് താക്കോൽ കൈമാറുവാൻ ഉത്തരവുണ്ടായി. കേസിൽ കക്ഷിയായിരുന്ന വികാരി ഫാ. ഏബ്രഹാം വികാരിസ്ഥാനത്തുനിന്നും ഇടവക മെത്രാപ്പോലീത്തായാൽ സ്ഥലം മാറ്റപ്പെട്ടിരുന്നു. ഓർത്തഡോക്സ് സഭയിലെ ചില നിഷിപ്ത താല്പര്യക്കാരുമായി ചേർന്ന് കോടതിവിധിയിലെ സാങ്കേതികത്വം മുതലെടുത്ത് ഫാ. ഏബ്രഹാം സ്വന്തനിലയിൽ വിഘടിതർക്ക് തവണയനുവദിച്ചു. തെറ്റു ചൂണ്ടിക്കാണിച്ചപ്പോൾ കോടതി പ്രസ്തുത പുരോഹിതനെ ശാസിക്കയും താക്കോൽ തിരികെ ഏല്പിക്കുവാൻ ആവശ്യപ്പെടുകയും ചെയ്തു. താക്കോൽ കൈവശം വെയ്ക്കുവാനവകാശമുള്ള വികാരി ആരെന്ന് കോടതി വിധി പ്രസ്താവിക്കുവാനിരിക്കെയാണ് തട്ടിക്കൂട്ടിയ വ്യവസ്ഥകളുമായി പള്ളി തുറന്നിരിക്കുന്നത്. മൂവായിരത്തോളം അംഗങ്ങളുള്ള ഇടവകയിൽ 80% ഓർത്തഡോക്സുകാരുണ്ടായിട്ടും പള്ളി പങ്കു വെക്കേണ്ടിവരുന്നത് ഓർത്തഡോക്സ് പക്ഷത്തെ ചില യൂദാസുമാരുടെ കുബുദ്ധിയും കേസുനടത്തിപ്പിലെ കെടുകാര്യസ്ഥതയും മൂലമാണ് (കടമറ്റം പള്ളി റിപ്പോർട്ട് അടുത്ത ലക്കത്തിൽ).

# പ്രതിഷേധയോഗം പ്രഹസനമായി!

വടക്കൻ ഭദ്രാസനങ്ങളിൽ പ്രത്യേകിച്ച് കണ്ടനാട്, അങ്കമാലി ഭദ്രാസനങ്ങളിൽ ഭരണകൂട പിന്തുണയോടെ വിഘടിതർ നടത്തി വരുന്ന പള്ളിക്കയ്യേറ്റങ്ങളെയും വടകര സെന്റ് ജോൺസ് പള്ളിയിലെ വൈദികരടക്കമുള്ള ഓർത്തഡോക്സ് വിശ്വാസികൾക്കു നേരെ നടന്ന അതിക്രമങ്ങളെയും പ്രതിഷേധി യ്ക്കുവാൻ സഭാനേതൃത്വം നിർദ്ദേശിച്ചതനുസരിച്ച് കോട്ടയം ഭദ്രാസനാധിപൻ വിളിച്ചു ചേർത്ത യോഗം പതിവുപോലെ പ്രതിഷേധ പ്രസഹനമായി. വിഘടിതരുടെ ശല്യം തീരെയില്ലാത്ത കോട്ടയം ഭദ്രാസന നേതൃത്വത്തിനു വടക്കുള്ള സഭാവിശ്വാസികൾ നേരിടുന്ന ഭീഷണികളും മർദ്ദനവും വേണ്ട ത്ര ബോദ്ധ്യമായിട്ടില്ല എന്ന് ഒരിയ്ക്കൽ കൂടി വ്യക്തമായി.

കണ്ടനാട് ഭദ്രാസനത്തിലെ പ്രതിനിധികളായി വന്നെത്തിയേ പ്രശസ്ത വാഗ്മികളായ ഫാ. ഏലിയാസ് ചെറുകാടും, പൗലോസ് വരിക്കോലിയും തങ്ങൾ ഓർത്തഡോക്സ് വിശ്വാസികളായി നിലകൊള്ളുന്നതിനാൽ അനുഭവിയ്ക്കേണ്ടി വന്ന മർദ്ദനമുൾപ്പെടെയുള്ള ഭീഷണികൾ ഹൃദയസ്പർശിയായി വിവരിച്ചു. ജീവിയ്ക്കുന്ന ആ രക്തസാക്ഷികളുടെ വികാരങ്ങളെ സദസ്യർ ഏറ്റുവാങ്ങി പ്രതികരിച്ചപ്പോൾ പ്രസംഗിയ്ക്കുവാനെഴുന്നേറ്റ അത്മായ പ്രതിനിധികളെ നിരുത്സാഹപ്പെടുത്തുന്ന സമീപനമാണ് സംഘാടകരിൽനിന്നുണ്ടായത്. ഒടുവിൽ ശക്തമായ പ്രതിഷേധത്തെ തടയാനാവാതെ വന്നപ്പോൾ മാത്രം ഒന്നോ രണ്ടോ മിനിറ്റ് ഓരോരുത്തർക്കും "കല്പിച്ചു അനുവദിയ്ക്കു"കയാണുണ്ടായത്. ആ അവസരം വിനിയോഗിച്ച് അഖില മലങ്കര അത്മായവേദിയുടെ മുൻനിര നേതാക്കളായ തോമസ് കോച്ചേരി, ഫീലിപ്പോസ് പോട്ടയ്ക്കാവയലിൽ എന്നിവരും ഉമ്മച്ചൻ മരോട്ടിപ്പുഴയും സഭ നേരിടുന്ന പ്രശ്നങ്ങൾ വിവരിച്ചു. സഭയുടെ യഥാർത്ഥ പ്രശ്നങ്ങൾ വിശ്വാസികളെ ബോദ്ധ്യപ്പെടുത്തുവാൻ സഭാനേതൃത്വം തയ്യാറായാൽ മലങ്കര വർഗീസിനെ പിൻപറ്റി വേണ്ടിവന്നാൽ ധീരരക്തസാക്ഷികളാകുവാനും വിശ്വാസികൾ മടിയ്ക്കയില്ല എന്ന് അവർ പ്രഖ്യാപിച്ചു. എന്നാൽ കോട്ടയം ഭദ്രാസനത്തിലെ പ്രമുഖ വാഗ്മികളായ വൈദികരോ കോട്ടയം നേതൃത്വത്തിന്റെ സ്തുതിപാഠകരായ അത്മായ നേതാക്കളോ സദസ്യരുടെ വികാരങ്ങൾക്കൊത്ത് പ്രതികരിയ്ക്കുവാൻ തയ്യാറായില്ല. വിശ്വാസികളുടെ വായടപ്പിക്കുന്ന പതിവു കലാപരിപാടിയായ "വടയും കാപ്പിയും" സൽക്കരിച്ച് ആ നാടകത്തിന്റെ തിരശ്ശീല താഴ്ത്തി.

# തൃക്കുന്നത്തു സെമിനാരി സംബന്ധിച്ച ഓർത്തഡോക്സ് - യാക്കോബായ വിഭാഗങ്ങൾ തമ്മിൽ ചർച്ച ചെയ്ത് മുഖ്യമന്ത്രിയുടെ സാന്നിദ്ധ്യത്തിൽ എടുത്ത തീരുമാനങ്ങൾ

1. തൃക്കുന്നത്തു സെമിനാരിയിൽ Status quo അതേപടി തുടരും.

അരമനയും ചാപ്പലും കാതോലിക്കാ വിഭാഗത്തിന്റെ പൂർണ്ണ നിയന്ത്രണത്തിലും അധികാരത്തിലും ആയിരിക്കും. 24-7-05 ഞായറാഴ്ച മുതൽ റവ. ഫാദർ. ബോബി വർഗീസ് അരമന ചാപ്പലിൽ വി. കുർബ്ബാന അർപ്പിക്കുന്നതാണ്.

2. പള്ളി പൂട്ടി കിടക്കുന്നതു കൂടി ആലോചനവഴി പുതിയ തീരുമാനം ഉണ്ടാകുന്നതുവരെ ഇതേനില തുടരുന്നതാണ്.

3. നാലു കബറും രാവിലെ 9 മണി മുതൽ വൈകുന്നേരം 7 മണി വരെ തുറന്നിടുന്നതും ഭക്തജനങ്ങൾക്കു ഓരോരുത്തരായി വന്നു പ്രാർത്ഥിക്കുവാൻ അവസരം കൊടുക്കുന്നതുമാണ്. എന്നാൽ ഈ സമയത്തു കൂട്ടായിട്ട് വന്നു പ്രാർത്ഥിക്കുവാൻ അവസരം ഉണ്ടാകുന്നതല്ല.

4. ഇന്ന് (23-7-05) ശനി വൈകുന്നേരം 7.30 മുതൽ 8.30 വരെ കബറിങ്കൽ പ്രാർത്ഥിക്കുവാൻ അവസരം ഉണ്ടാകുന്നതാണ്. ജൂലൈ 31 ഞായറാഴ്ച മുതൽ എല്ലാ ഞായറാഴ്ചയും വൈകുന്നേരം 4 മുതൽ 5 വരെ 50-ൽ (അൻപതിൽ) കൂടാത്ത വിധത്തിൽ വിശ്വാസികളെ പ്രാർത്ഥനയ്ക്കു വേണ്ടി കയറ്റുന്നതാണ്.

മാർ തെയോഫിലോസ് തിരുമേനിയുടെ കബറിങ്കൽ ഓർത്തഡോക്സ് വിഭാഗം ഇപ്പോൾ ചെയ്യുന്നതുപോലെ കബറു മുറിയ്ക്കു അകത്തു കയറി ധൂപം വെയ്ക്കുന്നതും 3 തിരുമേനിമാരുടെ കബറിങ്കൽ ഓർത്തഡോക്സ് വിഭാഗം ഇപ്പോൾ ധൂപം വെയ്ക്കുന്നതുപോലെ കബർ മുറിയുടെ പുറത്തു നിന്നമാത്രം ധൂപം ചെയ്യുന്നതുമാണ്. വിശ്വാസികൾ മാത്രമെ അകത്തു കയറുകയുള്ളു. ഈ തീരുമാനങ്ങൾ പോലീസ് പൂർണ്ണമായും നടപ്പിലാക്കുന്നതാണ്.

**കഴിഞ്ഞ വർഷം ജൂലൈ മാസത്തിൽ തൃക്കുന്നത്ത് സെമിനാരി പരിസരത്ത് വിഘടിത വിഭാഗം നടത്തിയ അക്രമ സംഭവങ്ങളെ തുടർന്ന് - അഡ്വ. ജനറലിന്റെ കാർകത്തിക്കലുൾപ്പെടെ - കേരള മുഖ്യ മന്ത്രി ഉമ്മൻചാണ്ടിയുടെ ഇടപെടൽ മൂലം തയ്യാറാക്കിയതും മുഖ്യമന്ത്രി സ്വന്തം കൈപ്പടയിൽ എഴുതിയതും അദ്ദേഹവും വിഘടിത വിഭാഗം നേതാക്കളും ബന്ധപ്പെട്ട പോലീസധികാരികളും ഒപ്പിട്ടതുമായ ഒത്തുതീർപ്പ് വ്യവസ്ഥകളാണ് മുകളിൽ ചേർത്തിരിക്കുന്നത്. ഈ വർഷം ജനുവരി 25-ാം തീയതി അതേ മുഖ്യമന്ത്രിയുടെ ഇടപെടൽ മൂലം ഈ ഉഭയകക്ഷി വ്യവസ്ഥകൾ ലംഘിക്കപ്പെട്ടു.**

## പള്ളം യൂണിറ്റ് അഡ്ഹോക് കമ്മറ്റി

അഖില മലങ്കര ഓർത്തഡോക്സ് അൽമായവേദിയുടെ ഒരു യൂണിറ്റ് പള്ളം കേന്ദ്രമാക്കി പ്രവർത്തനം ആരംഭിച്ചു. സമീപ പ്രദേശങ്ങളിലെ സമാന ചിന്താഗതിക്കാരുടെ കൺവൻഷൻ ഉടനെ വിളിച്ചുകൂട്ടുവാൻ തീരുമാനിച്ചു. ഭാരവാഹികൾ: ചാണ്ടി ഏബ്രഹാം, ചെറിയാൻ മാത്യു (കൺവീനർമാർ), റ്റി. സി. ജേക്കബ്, ഐപ്പ് വർഗീസ്, ജോഷ്വാ സഖറിയാ, സി. വി. ജോർജ്, ജോർജ് മാത്യു, തോമസ് ജോർജ്, പി. സി. ചെറിയാൻ, ജേക്കബ് ജാതിക്കാടൻ, പി. എം. ജോർജ്.

## മല്ലപ്പള്ളി യൂണിറ്റ് പ്രവർത്തനം ആരംഭിച്ചു

അഖില മലങ്കര ഓർത്തഡോക്സ് അൽമായവേദിയുടെ ഒരു യൂണിറ്റ് മല്ലപ്പള്ളി കേന്ദ്രമാക്കി പ്രവർത്തനം ആരംഭിച്ചു. 06-02-2006 ഞായറാഴ്ച സെ. മേരീസ് പള്ളി കേന്ദ്രീകരിച്ച് കൂടിയ ആലോചനായോഗത്തിൽ ഭാവി പ്രവർത്തനങ്ങൾക്കു വേണ്ടി റ്റോജി വട്ടശ്ശേരിയെ കൺവീനറായും മോനിച്ചൻ മേക്കരിങ്ങാട്ട്, മത്തായി ജോയി, സെസൺ അലക്സ് ഫിലിപ്പ്, സുനിൽ കെ. ഈശോ പനയമ്പാല, ബേബി താഴത്തുമോടയിൽ, രാജു ഏബ്രഹാം കല്ലുപുരയിൽ, സുനിൽ നിരവുപുരത്ത്, ബിജു പി. തോമസ്. എന്നിവരെ കമ്മറ്റി അംഗങ്ങളായും ഒരു അഡ്ഹോക്ക് കമ്മറ്റിയെ തെരഞ്ഞെടുത്തു. സമീപ പ്രദേശങ്ങളിലെ മറ്റ് പള്ളി ഇടവകാംഗങ്ങളെയും ഉൾപ്പെടുത്തി വിശാലാടിസ്ഥാനത്തിൽ പൊതുയോഗങ്ങൾ സംഘടിപ്പിക്കുന്നതിനും ഭാവി പ്രവർത്തനങ്ങൾക്കും രൂപം നൽകി. സഭയോടുള്ള കൂറും ഐക്യദാർഢ്യവും ആവർത്തിച്ചു പ്രഖ്യാപിച്ചുകൊണ്ട് ക്രൈസ്തവ മൂല്യങ്ങൾക്ക് കോട്ടം തട്ടാതെ അവിഹിതങ്ങൾക്കും അഴിമതികൾക്കും എതിരെ പ്രവർത്തിക്കുന്നതിന് യോഗം തീരുമാനിച്ചു. കേന്ദ്ര കമ്മറ്റിയിൽ നിന്നും സെക്രട്ടറി തോമസ് ചാണ്ടി, ട്രഷറർ തോമസ് കോച്ചേരി, അൽമായവേദി എഡിറ്റർ മാത്യൂസ് തൈപ്പറമ്പൻ, കമ്മറ്റി അംഗം കുര്യൻ പി. കുര്യൻ എന്നിവർ നേതൃത്വം നൽകി.

### അൽമായവേദിയെ എങ്ങനെ സഹായിയ്ക്കാം?

**1. അഖില മലങ്കര ഓർത്തഡോക്സ് അൽമായ വേദി എന്ന പ്രസ്ഥാനത്തെയും അതിന്റെ മുഖപത്രമായ 'അൽമായ വേദിയേയും' ഓൺലൈൻ ഡിസ്കഷൻ ഗ്രൂപ്പായ മലങ്കര ഓർത്തഡോക്സ് നവോത്ഥാന പ്രസ്ഥാനത്തെയും പ്രാർത്ഥനയിൽ സ്മരിയ്ക്കുക. 2. അഖില മലങ്കര ഓർത്തഡോക്സ് അൽമായ വേദിയിൽ അംഗങ്ങളാകുകയും സജീവമായി പ്രവർത്തിയ്ക്കുകയും ചെയ്യുക. 3. അൽമായക്കാർ സ്വയം സംഘടിച്ച് സംഘടനയുടെ യൂണിറ്റുകൾ രൂപീകരിയ്ക്കുക. 4. സംഘടനയുടെ മുഖപത്രമായ അൽമായ വേദി മാസിക പ്രചരിപ്പിയ്ക്കുക. 5. ഓരോ മാസത്തേയും അൽമായവേദി മാസിക സ്പോൺസർ ചെയ്യുക. 6. പരസ്യം, ഉപകാര സ്മരണ, ചരമ വാർഷികം, വിവാഹ വാർഷികം എന്നിവ പ്രസിദ്ധപ്പെടുത്തി മാസികയെ സഹായിയ്ക്കുക. 7. സംഭാവനകൾ നൽകി സംഘടനയെയും മാസികയെയും ശക്തിപ്പെടുത്തുക. 8. സഭയുടെ പുരോഗമനത്തിനുതകുന്ന നിർദ്ദേശങ്ങളും ലേഖനങ്ങളും കവിതകളും അയച്ചുതന്ന് സഹകരിയ്ക്കുക.**






സഭയുടെ ഭിത്തിയെ ബലവത്താക്കുവാനും സഭാഗാത്രത്തിന് ശക്തി പകരുവാനുമായി അഖില മലങ്കര ഓർത്തഡോക്സ് അൽമായവേദി പ്രസിദ്ധീകരിക്കുന്നത്.

Printed and Published by K. V. Abraham Koduvath (Working President) on behalf of Akhila Malankara Orthodox Almayavedi (Reg. No. K 713/2005), PB No. 652, Kottayam

Editor: Mathews Thyparamban. DTP & Printing: Joice Thottackad, Sophia Print House, Surya Guest Line, Thekkenada, Kottayam, Ph: 0481 - 3955054, 99471 20697